എസ്.സുധീഷ്

## ഇതാ, അന്ന് കല്ലുമെടുത്ത് തെരുവിലിറങ്ങിയ അതേ ആന്റണി തിരിച്ചുവരുന്നു

# വാക്കാര

ലക്കം 18 ഫിബ്രവരി 2004 വില 10രൂപ

ജബ്ബാറും ഫൗസിയയും സംസാരിക്കുന്നു

## മലപ്പുറത്ത് എന്തുകൊണ്ട് 'മുസ്‌ലിം യുക്തിവാദികൾ' പെരുകുന്നു?

ബർലിൻ കുഞ്ഞനന്തൻനായർ

## നാലാം ലോകവാദികൾക്ക് മുൻഗണന കിട്ടിയാൽ പാർട്ടി പിളരും

ഇ.പി.രാജഗോപാലൻ



## കള്ളിച്ചെല്ലമ്മയുടെ യുക്തികൾ

ആസാദ്

## ഇടതുപക്ഷത്തെ പുത്തൻ മുതലാളിമാർ

മാറ്റാത്തിയിലെ സ്ത്രീഗന്ധത്തെക്കുറിച്ച്

സിതാര.എസ്

എൻ. പ്രഭാകരന്റെ കഥ

## പ്രത്യയശാസ്ത്രം



## കെ.ഇ.ജബ്ബാറും എം.ഫൗസിയയും മലപ്പുറത്തെ യുക്തിവാദികളും

അഭിമുഖം: സോഫിയബിന്ദ്

28

തസ്നിബാനു-നാസർ പ്രശ്നം സംസ്ഥാനതലത്തിൽ പ്രസ്ഥാനത്തിന് ആക്ടിവിസത്തിന്റെ ഉണർവ്വുണ്ടാക്കി. ഇവരുടെ വിവാഹത്തിന് മുമ്പ് മുസ്ലിം സമുദായാംഗങ്ങൾ തമ്മിൽ രജിസ്ട്രാപ്പീസിൽ വെച്ചുനടത്തിയ വിവാഹങ്ങൾ ഉണ്ടായിരുന്നില്ല. ഇത്തരം പ്രശ്നങ്ങളിൽ പ്രസ്ഥാനം ഇടപെട്ടതോടെ ആളുകളിൽ ആത്മവിശ്വാസം കൂടിയിട്ടുണ്ട്. ഇതിനകത്ത് നവീകരണമുണ്ടാകട്ടെ എന്നുള്ള ലക്ഷ്യംവെച്ചാണ് ഞങ്ങളൊക്കെ വളരെ രൂക്ഷമായി വിമർശിക്കുന്നത്.



18



ബർലിൻകുഞ്ഞനന്തൻനായർ

## അച്ചടക്കം പറഞ്ഞ് വിരട്ടരുത്

പേടിച്ച് ഒരിടത്തിരുന്നാൽ ഒന്നും നടക്കില്ല. പേടിക്കാൻ തുടങ്ങിയാൽ പിന്നെ നിങ്ങളോടെനിക്കെന്തെങ്കിലും മിണ്ടാൻ കഴിയുമോ? മിണ്ടിയാൽ അതിനെ അച്ചടക്കലംഘനം എന്നൊന്നും പറഞ്ഞാൽ ശരിയാകില്ല. അച്ചടക്കം എന്ന ഉമ്മാക്കി കാണിച്ചിട്ടൊന്നും ആളെ വിരട്ടാൻ നോക്കണ്ട.

## അമിതാവഷി ഇനി ഗുരുവായൂരപ്പനെ തൊഴുമോ?

മിസ് അയർലണ്ട് റൊസാന ഡേവിഡ്സൺ,കൂടുതൽ ശക്തിയുള്ള ആരാധനാലയങ്ങളിൽ വലിയതുക 'കൈക്കൂലി' നൽകിയതുകൊണ്ടായിരിക്കുമോ മുംബൈയിലെ സാമ്പത്തികമാനേജ്മെന്റ് വിദഗ്ധയായ അമി അഞ്ചാം സ്ഥാനത്തേക്ക് പിന്തള്ളപ്പെട്ടത്?

26








എഡിറ്റർ
ജയ്ദേവ്.കെ.വി
അസോസിയേറ്റ് എഡിറ്റർ
നാസർ നരിപ്പറ്റ
സ്പെഷ്യൽ കറസ്പോണ്ടന്റ്
എൻ.പ്രദീപ്
കോ.ഓർഡിനേറ്റർ
ശാന്തിസ്വരൂപ്
ഫോൺ: 9847406545

വായന 18
പുസ്തകം 2 ലക്കം 18

വില 10 രൂപ
വാർഷികവരിസംഖ്യ
ഇന്ത്യ : 110 രൂപ
വിദേശം : 500 രൂപ

ലേ ഔട്ട്, കവർ ഡിസൈൻ
ജെഷിത്ത്.കെ
സുരേഷ് കുമാർ. ഇ

പി.ബി.നമ്പർ 148
ട്രാൻസ്‌വേർഡ്ബിൽഡിംഗ്സ്
ലോഗൻസ് റോഡ്, തലശ്ശേരി 670 101

പ്രി-പ്രസ്സ്
ഫോർപ്രിന്റ്, തലശ്ശേരി

# വത്സലയുടെ പുരുഷപീഡനം

ലക്ഷ്മണൻ ചെറുകുന്ന്, കണ്ണൂർ

ശ്രീമതി പി.വത്സലയുടെ ലേഖനം വായിച്ചയുടൻ (ലക്കം 17) തോന്നിയ ചില ശിഥില ചിന്തകളാണിത്. വിജഗീഷുക്കളായ മാധ്യമങ്ങളും സെൻസേഷൻ മേക്കേഴ്സും നിരന്തരം ചവച്ചുതുപ്പുന്ന 'പുരുഷമേധാവിത്വ'മെന്ന ജീർണ്ണിച്ച വാക്കുവച്ചുതന്നെ കൃതഹസ്തയായ വത്സലയും പുരുഷപീഡനം ചെയ്യുന്നു. ഇടയ്ക്ക് സ്ത്രീയുടെ പിന്നോക്കാവസ്ഥയ്ക്കുള്ള കാരണങ്ങളാക്കി അജ്ഞാനവും സുഖഭോഗ ചിന്തകളും കീഴ്പെടലുമൊക്കെ നിരത്തുകയും ചെയ്യുന്നു. ജോസഫ് കെ ജോബിന്റെ മനോഹരമായ കവിതയിലെ 'ചുണ്ടു മാത്രം പെണ്ണായി നിഗൂഢം ചിരിച്ചു'വെന്ന വരികളിലെത്തുന്ന സ്ത്രീതമമായ ജീവശാസ്ത്രം വായിക്കൂ. സമൂഹധാരയിൽ നിന്നും ദുർബലത ചമഞ്ഞും ചൊല്ലിച്ചും രക്ഷപ്പെടുന്നവളുടെ വൈരുപ്യചിത്രം തെളിഞ്ഞുതന്നെ കാണാം. 'സമൂഹം ഭയപ്പെടുന്ന ജാനു' വിന്റെ തൂവൽ ഗീതാനന്ദന്റെ ശിരസ്സിലെത്തി പ്പെടുന്നുവെങ്കിൽ എന്നും വ്യക്തിപ്രഭാവം പൊഴിച്ച ഗൗരിയമ്മ വെറും 'മെയ്ൽ ഷോവറിസത്തിനു' മുന്നിൽ പതറുന്നുവെങ്കിൽ സ്വവ്യക്തിസത്തയിലെരിച്ചു കയറുന്ന ഒരു തീനിപ്പുഴുവിന്റെ സാന്നിധ്യം അടുത്തപറമ്പിലെ കർഷകന്റെ കാഴ്ചക്കും കണ്ടെത്താനാവുന്നുണ്ട്. സമ്മാനിക്കപ്പെടുകയും പെരുകിപ്പടരുകയും ചെയ്യുന്ന സുഖഭ്രൂണവിതയിൽ നിന്നും രക്ഷപ്പെടാൻ കൂട്ടവന്ധ്യംകരണം നേരിടുന്ന ആദിവാസിപ്പെണ്ണിന്മേലും, അറിവിന്റെ സമധാരയിൽ നിന്നുമാട്ടിയോടിക്കപ്പെടുന്ന മുസ്ലീം പെണ്ണിന്മേലും, 'co-living' ലേക്കും പൗരുഷബാധയകറ്റിയ ചെല്പടിയിലേക്കും വളർന്നേക്കാവുന്ന ഭാവി മഹിളയിലേക്കും സമഗ്രാധിപത്യം ചമയുന്ന പുരുഷന്റെ ഗൂഢാലോചനമാത്രം കണ്ടെത്തുന്നുവെങ്കിൽ ശാന്തം-പാപം. പിന്നെങ്ങനെ ഇവർക്കിടയിൽ ഇന്ദിരാഗാന്ധിയും മേനകാഗാന്ധിയും ഉമാഭാരതി-ഷീലാ ദീക്ഷിത്-ജയലളിതമാരും തൊട്ട് അജിതയും സാറാജോസഫും കമലാസുരയ്യയും വത്സലയും പി.കെ.ശ്രീമതിയും കമലമ്മയും പിന്നെ മേധാ പട്കറും അരുന്ധതിയും പരാമർശിതരായ ഗൗരിയമ്മയും ജാനുവും വളർന്നു പെരുകിപ്പടർന്നു ? അവരുടെ വളർച്ചയുടെ പടവുകളിലൊക്കെ വൻ ഭാവിദുരന്തം ദർശിക്കുവാൻ മാത്രം ആറിലൊരു സെൻസെങ്കിലുമില്ലാത്തവരാണീ പുരുഷന്മാരെന്നോ പ്രിയപ്പെട്ട എഴുത്തുകാരീ താങ്കളും ധരിച്ചുവെച്ചിരിക്കുന്നു ! എവിടെയോ പിഴച്ചിരിക്കുന്നു നിങ്ങൾക്കേവർക്കും. സ്ത്രൈണതയില ജൈവ വൈജാത്യം മറന്ന് 'ഫെമിനിസം' എന്ന പൊലിമപൂണ്ട പ്രയോഗത്തെ നിങ്ങളിൽ ചിലർ കൊണ്ടാടുകയാണ്.

## മരണത്തിന്റെ മധുരം

പി.എ.ഫസൽ, ബത്തേരി

മരണത്തെ മധുരമായി ആവിഷ്കരിക്കുകയാണ് എം.പി.രാധാകൃഷ്ണൻ(ലക്കം 17). മരണത്തെ ക്രിയാത്മകവും ആസ്വാദ്യകരവുമായ ഒരു വെല്ലുവിളിയായി അദ്ദേഹം അവതരിപ്പിക്കുന്നു. മരണബോധത്തിന്റെ സാധ്യതകളിൽ ഭ്രമിച്ചും സുഖിച്ചും ജീവിക്കുക എന്നത് എഴുപതുകളുടെ ഒരു ആവിഷ്കാരമായിരുന്നു. ഇന്ന് അത് തിരിച്ചുവരികയാണോ? രാധാകൃഷ്ണന്റെ ലേഖനം ഒരേസമയം അസ്വസ്ഥതയും സ്വസ്ഥതയും നല്കി. സുഖജീവിതത്തെക്കുറിച്ച് മാത്രം പറയുക എന്നതല്ല മരണത്തെക്കുറിച്ച് ഓർമ്മിക്കുകയും ഓർമ്മപ്പെടുത്തുകയും ചെയ്യേണ്ടത് സഹജീവികളുടെ കടമയിലൊന്നാണ്. കാരണം മറ്റൊന്നുമല്ല, 'മനുഷ്യന്റേത് ചിലപ്പോൾ പട്ടിയുടെ ഗതിയാണ്. പട്ടിയെപ്പോലെ അവൻ ഒടുങ്ങുകയും ചെയ്യുന്നു.'

## പതിനേഴാം വായന




## ചുടലത്തൊഴിലാളിയുടെ തിരിച്ചറിവ്

എൽ.രവീന്ദ്രൻ, മങ്കര

ബാബു എന്ന ചുടലത്തൊഴിലാളിയുടെ സംഭാഷണമാണ് ഏറെ പുതുമയായത്. താഴെത്തട്ടിൽ നിന്നുള്ള ഒരു മനുഷ്യന്റെ ജീവിതവുമായി ബന്ധപ്പെട്ട കാര്യങ്ങൾ വേഗതകൂടിയ നമ്മുടെ മധ്യവർഗ്ഗ-ഉപരിവർഗ്ഗ മനുഷ്യർക്ക് സ്വീകാര്യമാകണമെന്നില്ല. പക്ഷേ അവൻ ഉണ്ടാക്കിയെടുത്തിട്ടുള്ള ജീവിതത്തെക്കുറിച്ച് അറിവ് മറ്റൊന്നാണ്. ബാബു കാണുന്ന ജീവിതം മറുപുറത്തെ മറ്റൊന്നാണ്. വായന മാസിക വ്യത്യസ്തമാവുന്നത് ഇത്തരം ചില ഉള്ളടക്ക രീതികൾ കൊണ്ടാണ്. അഭിമുഖ ഘടനയിൽ സോപ്പിയാബിന്ദ് പാലിച്ച പ്രയോഗരീതി ജേണലിസത്തിന്റെ പുത്തൻ രീതികളിൽ ഒന്നാണ് എന്നും ഓർത്തുകൊള്ളട്ടെ.

## കെ.ഇ.എൻ. അപഗ്രഥിച്ച ചരിത്ര വസ്തുതകൾ

പി.കെ.ചന്ദ്രസേനൻ, ചിറയിൻകീഴ്

മുക്കുവന്റെയും ബ്രാഹ്മണന്റെയും രാഷ്ട്രീയവും അധികാരവും പൗരാണികബോധത്തിൽ നിന്ന് ആധുനിക ലോകത്തേക്ക് വ്യാഖ്യാനം ചെയ്തുകൊണ്ട് കെ.ഇ.എൻ എഴുതിയ ലേഖനം തികച്ചും പുതിയതും. ഇന്ന് മാറാട് എത്തിനില്ക്കുന്ന സവർണ്ണ-അവർണ്ണ രാഷ്ട്രീയ പ്രത്യയശാസ്ത്രങ്ങളുടെ ആഴങ്ങളിലേക്ക് കടക്കുന്നു *മീൻ നാറ്റവും പച്ചക്കറിയുടെ ഗന്ധവും.* ഒരു ജനസമൂഹത്തിന്റെ സാധ്യതകളെ പരിമിതപ്പെടുത്തിയ സംസ്കാര ഹത്യകളുടെ ചരിത്രം അപഗ്രഥിക്കുവാനുള്ള ശ്രമം പ്രൗഢവും ധീരവുമാണ്. തകഴിയുടെ സാഹിത്യ പ്രതിബദ്ധതക്കുള്ളിൽ പോലും ചിലപ്പോൾ ഒരു സവർണ്ണഗന്ധം ഒളിച്ചിരിപ്പുണ്ടായിരുന്നുവെന്ന കണ്ടെത്തൽ വ്യത്യസ്തം.

*കത്തുകളും ലേഖനങ്ങളും അയക്കേണ്ട മേൽവിലാസം*

എഡിറ്റർ, വായന മാസിക, പി.ബി.നമ്പർ-148
ട്രാൻസ് വേൾഡ് ബിൽഡിംങ്സ്, ലോഗൻസ് റോഡ്, തലശ്ശേരി-1



ഒരു എൻഡോസൾഫാൻ 'ഗുണഭോക്താവ്'

# പ്ലാച്ചിമടക്കുമുന്നിൽ എൻമകജെ നിസ്സാരമാകുന്നതെന്തുകൊണ്ട്

സാമൂഹ്യപ്രശ്നങ്ങളുന്നയിച്ചുകൊണ്ട് ലോകസമ്മേളനങ്ങൾ നടന്നുകൊണ്ടിരിക്കുകയാണ്. ലോകത്തിന്റെ വിവിധഭാഗത്തുനിന്ന് സമൂഹത്തെയും പ്രകൃതിയെയും സ്നേഹിക്കുന്ന ഒട്ടേറെ വ്യക്തിത്വങ്ങൾ ഇന്ത്യയിലുമെത്തി. ബോംബെയിലും പ്ലാച്ചിമടയിലും നടന്ന കൂട്ടായ്മകൾ വൻവാർത്താപ്രധാന്യം നേടി. ഇടപെടുന്ന വ്യക്തിത്വങ്ങളുടെ ശബ്ദം സെമിനാർഹാളുകളെ പ്രൗഢമാക്കി. ആടിയും പാടിയും അവർതന്നെ തെരുവുകളെ വർണ്ണശബളമാക്കിത്തീർക്കുകയും ചെയ്തു. ലോകത്തിന്റെ പലയിടങ്ങളിലെയും മനുഷ്യർ അനുഭവിക്കുന്ന ഭയാനകമായ അവകാശലംഘനങ്ങൾ പൊതുശ്രദ്ധയിലെത്തിക്കാൻ കഴിയുന്നുവെന്നതാണ് ഇത്തരം സമ്മേളനങ്ങളുടെ ഒരു പ്രത്യേകത. സ്വന്തം നാട്ടുകാരിയെ ബലാത്സംഗം ചെയ്തതിന് ജയിലിലായ ദക്ഷിണാഫ്രിക്കൻ നീതിപതിയും അത്തരക്കാർക്കുവേണ്ടി രാത്രി നീളും വരെ സജീവമാകുന്ന നിശാശാലകളും മുന്നോട്ട് വെക്കുന്ന "സാമൂഹ്യപ്രശ്നങ്ങൾ" മാറ്റിനിർത്തിയാൽത്തന്നെയും ഈ സംഗമങ്ങൾ പലതരത്തിലും വിജയമായിത്തീരുന്നുണ്ട്.

പ്ലാച്ചിമടയും കോളയുമായിരുന്നു സമ്മേളനത്തിൽ കേരളത്തിന്റെ വിഷയം. പ്ലാച്ചിമടയിലെ ജലക്കൊള്ള അതിപ്രാധാന്യമുള്ള സാമൂഹ്യപ്രശ്നങ്ങളിലൊന്നാണ്. രാഷ്ട്രീയകക്ഷികളും ഗ്രാമീണരും തുടക്കത്തിൽ ആവേശത്തോടെ സ്വീകരിക്കുകയും ഇപ്പോൾ നിരാകരിക്കുകയും ചെയ്യുന്ന കോളദുരന്തം ലോകശ്രദ്ധയിലെത്തിക്കാൻ സാധിച്ചുവെന്നത് ചെറിയകാര്യമല്ല. പക്ഷേ പ്ലാച്ചിമട എന്ന സമീപകാല യാഥാർത്ഥ്യം മഹാസംഭവമാക്കാൻ സർവ്വശക്തിയുമെടുത്ത് മുന്നിട്ടിറങ്ങിയ എല്ലാവരും തന്നെ, അതിഭയാനകമായ മറ്റുചില 'പഴയ' ദുരന്തങ്ങൾ തൊട്ടടുത്തുതന്നെ ഉണ്ടായിട്ടും മറച്ചുപിടിച്ചത് എന്തിനാണ് എന്ന ചോദ്യം ബാക്കിയാവുന്നു.

സർക്കാർ ഏജൻസികളുടെ എൻഡോസൾഫാൻ എന്ന കീടനാശിനിപ്രയോഗംമൂലം കാസർഗോഡ് ജില്ലയിലെ മലമ്പ്രദേശങ്ങളിൽ ജനിതകവൈകല്യവും മാറാരോഗവും നരകയാതന അനുഭവിച്ചുള്ള മരണവും സ്ഥിരസംഭവമായിട്ട് രണ്ട് പതിറ്റാണ്ടിലേറെയായി. എൻമകജെ എന്ന ഒരു ഗ്രാമം തന്നെ മരണത്തിന്റെ പര്യായമായി. ആ പ്രദേശത്തെ തോടും പുഴയും മണ്ണും കീടനാശിനിയിൽ മുങ്ങി. ഇതിന്റെയെല്ലാം ബീഭത്സത വ്യക്തമാക്കുന്ന വാർത്തകളും ചിത്രങ്ങളും യഥേഷ്ടം വന്നു. ഒരു ഡോക്യുമെന്ററി സിനിമതന്നെയുണ്ടായി. പക്ഷേ ലോകസമ്മേളനത്തിന് വന്ന ആരേയും ഇവിടെയുള്ള ജലസംരക്ഷകരും സാമൂഹ്യസ്നേഹികളും ഈയൊരു കഥയറിയിച്ചില്ല. മാധ്യമങ്ങൾ ഘോഷിക്കുന്ന ഒരു പ്രകൃതി സ്നേഹിയും ഇതുവരെ അവിടെ എത്തിനോക്കിയിട്ടുമില്ല. ആദിവാസിപ്രശ്നവും പെരിയാർതീരവും കരിമണൽഖനനവും ആരും സംസാരിച്ചുകണ്ടില്ല. ഫാസിസ്റ്റുകൾ ഭരിക്കുന്ന ഇന്ത്യയിലെ വർഗ്ഗീയ നരഹത്യകൾ എവിടെയും ചർച്ച ചെയ്യപ്പെട്ടിട്ടില്ല.

എന്തുകൊണ്ട് അന്താരാഷ്ട്രതലത്തിൽ 'സാധ്യതയുള്ള' കോള എന്ന വാക്കിന് മാത്രം ഈയിടെയായി ഇത്രയേറെ പ്രാധാന്യം കിട്ടുന്നു? ഇത്തരം ലോകസമ്മേളനങ്ങളിൽ പറന്നെത്താനും സുഖസൗകര്യമുള്ള ഇടങ്ങളിൽ താമസിക്കാനും തിരിച്ചുപറക്കാനും ആരാണ് ചെലവ് വഹിക്കുന്നത്.? 'പുതിയ കാലത്തിന്റെ കാറ്റും വെളിച്ചവും തിരിച്ചറിയാത്ത ചില ദോഷൈകദൃക്കുകൾ' പറയുന്നതുപോലെ ദുരന്തസംഭവങ്ങൾ സൃഷ്ടിക്കുകയും പിന്നീട് അതിനെതിരെ പ്രതിരോധം തീർക്കുകയും ചെയ്യുന്നത് ഒരേ ശക്തികൾ തന്നെയാണോ?

ഇത്തരം ചോദ്യങ്ങൾക്ക് ഉത്തരം ആവശ്യമുണ്ട്.



എൻ.പ്രഭാകരൻ

# പ്രത്യയശാസ്ത്രം

കഥ

**എൻ.പ്രഭാകരൻ**

ഇ-മെയിൽ വിലാസം, ക്രെഡിറ്റ് കാർഡ്, എ.ടി.എം.കാർഡ് എന്തിന് മുപ്പതിലൊരാളുടെ കയ്യിൽ ഉണ്ടെന്ന് പൊതുവെ പറഞ്ഞു കേൾക്കുന്ന മൊബൈൽ ഫോൺ പോലും എന്റെയും നിന്റെയും കയ്യിലില്ല. അതിനൊക്കെയുള്ള സാമ്പത്തികശേഷി യില്ലാത്തതൊന്നുമല്ല സംഗതി. പ്രശ്നങ്ങൾ വേറെ ചിലതാണ്. ഒന്നാമത്തെ കാര്യം പ്രായം തന്നെ. രണ്ടാമത്തേതാണ് കൂടുതൽ പ്രധാനം: പ്രത്യയശാസ്ത്രം.

സുഹൃത്തേ,

നാളിതുവരെയായിട്ടും നമ്മൾ രണ്ടുപേരും കമ്പ്യൂട്ടർ യുഗത്തിലേക്ക് പ്രവേശിച്ചിട്ടില്ല. അതുകൊണ്ട് നീ പണ്ടു പണ്ടേപ്പോലെ കടലാസ്സിൽ നീട്ടിവലിച്ചെഴുതുന്നു. നീളൻ കവറിലിട്ട് സ്റ്റാമ്പൊട്ടിച്ച് എനിക്കയക്കുന്നു. പകരം ഞാനും അങ്ങനെ തന്നെ ചെയ്യുന്നു. ചെറുതല്ലാത്ത ഒരു നാണക്കേടുണ്ട് ഈ ഏർപ്പാടിൽ. പക്ഷേ, എന്തു ചെയ്യാനാണ്? ഇ-മെയിൽ വിലാസം, ക്രെഡിറ്റ് കാർഡ്, എ.ടി.എം.കാർഡ് എന്തിന് മുപ്പതിലൊരാളുടെ കയ്യിൽ ഉണ്ടെന്ന് പൊതുവെ പറഞ്ഞു കേൾക്കുന്ന മൊബൈൽ പോലും എന്റെയും നിന്റെയും കയ്യിലില്ല. അതിനൊക്കെയുള്ള സാമ്പത്തികശേഷിയില്ലാത്തതൊന്നുമല്ല സംഗതി. പ്രശ്നങ്ങൾ വേറെ ചിലതാണ്. ഒന്നാമത്തെ കാര്യം പ്രായം തന്നെ. രണ്ടാമത്തേതാണ് കൂടുതൽ പ്രധാനം: പ്രത്യയശാസ്ത്രം.

നമുക്ക് രണ്ടുപേർക്കും അമ്പത് കഴിഞ്ഞു. കൃത്യമായി പറഞ്ഞാൽ അമ്പത്തൊന്നു തികയാറായി. ലോകത്തിലെ ഏതൊരു പുതുമയ്ക്കും നേരെ വല്ലാത്ത അങ്കലാപ്പനുഭവപ്പെടുന്ന പ്രായം. നമുക്ക് പക്ഷേ അങ്ങനെയൊരു വേവലാതിയൊന്നുമില്ല. ചെറുപ്പം തൊട്ടേ കണ്ടമാനം സാഹിത്യം വായിച്ചുകൂട്ടിയത്കൊണ്ടാകാം ലോകത്തിൽ ഒന്നും നമ്മെ അമ്പരപ്പിക്കുകയോ അത്ഭുതപ്പെടുത്തുകയോ ചെയ്യുന്നില്ല. അതേ സമയം ഒരു പതിനെട്ടുകാരന്റെ അജ്ഞതയും ജീവിതാസക്തിയും നമ്മെ കൈവിടുന്നുമില്ല. നിത്യവാർദ്ധക്യവും നിത്യയൗവനവും എന്നോ നാം സ്വന്തമാക്കിക്കഴിഞ്ഞു.

പ്രായംകൊണ്ടുള്ള ചില്ലറ ശാരീരികഅസുഖങ്ങൾ ഇടയ്ക്കിടെ ഉണ്ടാവുന്നുണ്ട്. കയറ്റം കയറുമ്പോഴുള്ള കിതപ്പും ഭക്ഷണം കൂടിപ്പോയാൽ ഉണ്ടാകുന്ന തളർച്ചയുമൊക്കെ പതിവ് സംഗതികളാവുന്നുണ്ട്. ഇനി അധിക കാലമൊന്നും ഇല്ല എന്ന സങ്കടം ഇടക്കൊക്കെ വന്ന് വല്ലാതെ അലോസരപ്പെടുത്തുന്നുമുണ്ട്. പക്ഷേ നമ്മുടെ യഥാർത്ഥ പ്രശ്നം അതൊന്നുമല്ല. ഞാൻ നേരത്തെ പറഞ്ഞ രണ്ടാമത്തെ സംഗതിയാണ്: പ്രത്യയശാസ്ത്രം

പ്രത്യയശാസ്ത്രം എന്ന വാക്കിന് പത്തിരുപതെങ്കിലും അർത്ഥമുണ്ടെന്നു കേട്ടിട്ടുണ്ട്. അതിൽ താരതമ്യേന കൂടു



തൽ ദുർഗ്രഹമായ ഒന്നിൽ പിടിച്ചുകുറേയേറെ നേരം തർക്കിച്ച് പരസ്പരം കബളിപ്പിക്കുന്നത് പ്രയാസമുള്ള കാര്യമൊന്നുമല്ല. പക്ഷേ പ്രത്യയശാസ്ത്രത്തിന്റെ പഴയ അർത്ഥം മാത്രമേ യഥാർത്ഥത്തിൽ നമ്മുടെ ഉള്ളിലുള്ളൂ. മാർക്സിയൻ പ്രത്യയശാസ്ത്രം, പ്രത്യയശാസ്ത്രസ്ഥൈര്യം, പ്രത്യയശാസ്ത്രത്തോടുള്ള കൂറ് എന്നൊക്കെ കേൾക്കുമ്പോൾ വിശദീകരണമോ വ്യാഖ്യാനമോ ഇല്ലാതെ ഉള്ളിൽ താനേ കിനിഞ്ഞുവരുന്ന അർത്ഥം. വർഗ്ഗസമരം, മുഖ്യവൈരുദ്ധ്യം, തൊഴിലാളിവർഗ്ഗരാഷ്ട്രീയം എന്നൊക്കെ പറയുന്നത് ആ അർത്ഥത്തിനുമുകളിൽ നിന്നുകൊണ്ടാണ്.

വർഗ്ഗരാഷ്ട്രീയത്തിന്റെ പ്രസക്തിയിൽ ഇപ്പോഴും ഒന്നും സംശയിക്കാനില്ലെന്ന് ഉറപ്പിച്ചുപറഞ്ഞ ഒരു തൊഴിലാളി നേതാവ് വളരെ വിലകൂടിയ തെന്ന് ഒറ്റ നോട്ടത്തിൽ തന്നെ തിരിച്ചറിയാവുന്ന ഒരു ഇറക്കുമതി കാറിനു നേരെ നടന്നുചെല്ലുന്നതും വിനയാന്വിതനായ ഡ്രൈവർ അയാൾക്കുവേണ്ടി ഡോർ തുറന്നുപിടിക്കുന്നതും അസാധാരണമായ ആത്മവിശ്വാസത്തോടും അഭിമാന ബോധത്തോടും കൂടി ടെലിവിഷൻ ക്യാമറക്കുവേണ്ടി  ഒന്നുകൂടി പുഞ്ചിരിച്ച് അയാൾ കാറിനകത്തേക്ക് കയറുന്നതും കഴിഞ്ഞ ദിവസം ഞാൻ ടി.വിയിൽ കണ്ടു. മുറി ബീഡി വലിക്കുകയും കട്ടൻചായ കുടിക്കുകയും പൊരിവെയിലിൽ മൈലുകളോളം നടന്നുചെന്ന് തൊഴിലാളികളെ സംഘടിപ്പിക്കുകയും ചെയ്യുന്ന പഴയ നേതാവിന്റെ ചിത്രം ഈ ടി.വി കാഴ്ചയ്ക്ക് കുറുകെ പിടിക്കുന്നത് കേവലം വിഡ്ഢിത്തമാണ്. കാലം മാറുമ്പോൾ ജീവിതം മാറിയേ തീരൂ. പക്ഷേ ഉപരിവർഗ്ഗത്തിന്റെ എല്ലാ ജീവിതസൗകര്യങ്ങളും അനുഭവിച്ചുകൊണ്ട് ഒരാൾക്ക് തൊഴിലാളിവർഗ്ഗരാഷ്ട്രീയം മുറുകെ പിടിക്കാനാവുമോ? എങ്കിൽപ്പിന്നെ സാഹചര്യങ്ങൾക്ക് മനുഷ്യന്റെ മേലുള്ള സ്വാധീനം എന്നൊക്കെ പറയുന്നതിന് എന്താണർത്ഥം?

വിദേശത്തുനിന്നുള്ള സാമ്പത്തികസഹായത്തെപ്പറ്റി ഒന്നുരണ്ടാഴ്ച മുമ്പുവരെ ഭയങ്കര ചർച്ചയായിരുന്നല്ലോ? സത്യം പറയട്ടെ എനിക്ക് ഭയങ്കരരസം പിടിച്ചുപോയി. ആ ദിവസങ്ങളിലെല്ലാം ഞാൻ വൈകുന്നേരം ആറു മണി മുതൽ രാത്രി പതിനൊന്നുമണി വരെ ടി.വി.ക്ക് മുന്നിൽ തന്നെയായിരുന്നു. ചാനലുകൾ മാറി മാറി നോക്കും. വാട്ടർ തീം പാർക്കുകാരുടെ പുതിയ പരിപാടികൾ, മാധ്യമവിചാരം, മിമിക്രി, തമ്മിൽതമ്മിൽ, കണ്ണാടി, അടിപൊളി, സ്ത്രീയേ നീ ഇവക്കൊക്കെ ഇടയിൽ ഏതെങ്കിലുമൊരു ചാനലിൽ പ്രത്യയശാസ്ത്രം കടന്നുവരും. പാഠം മാസിക, പിണറായി വിജയൻ, ആർ.വി.ജി.മേനോൻ, ഡോ.ഇക്ബാൽ, വിജയൻമാഷ്. ഞാൻ കണ്ണും കാതും കൂർപ്പിക്കും. പത്തുകൊല്ലത്തിലേറെയായി ഞാൻ ടി.വി.വാങ്ങിയിട്ട്. സത്യം പറയട്ടെ കഴിഞ്ഞ ഒരു മാസത്തിനുള്ളിലാണ് ഞാൻ ഏറ്റവും കൂടു



തൽ സമയം ഈ സാധനത്തിനു മുന്നിൽ ഇരുന്നത്. എന്റെ ചായകുടിയും ചോറുണ്ണലുമെല്ലാം അതിൽ തന്നെ കണ്ണും നട്ടുകൊണ്ടായിരുന്നു. അപ്പോഴാണെനിക്ക് മനസ്സിലായത്. എന്നെ സംബന്ധിച്ചിടത്തോളം ജീവിതത്തിലെ പരമപ്രധാനമായ സംഗതി പ്രത്യയശാസ്ത്രമാണ്.

നാലഞ്ചുമണിക്കൂർ ടി.വിക്കു മുന്നിലിരുന്ന ശേഷം ഉറങ്ങാൻ കിടന്നാലുള്ള സങ്കടം ഭയങ്കരം തന്നെയായിരുന്നു. സി.ഡി.എസ്, ശാസ്ത്രസാഹിത്യപരിഷത്ത്, എസ്. സുധീഷ്, നെതർലാന്റ്സ്, റിച്ചാർഡ് ഫ്രാങ്കി, ബഹുരാഷ്ട്രമൂലധനം, സി.ഐ.എ ഹോ.....എന്റെ സ്വപ്നങ്ങളിൽ പോലും വേറിട്ടൊരു വിഷയം കടന്നുവന്നില്ല. ആപ്പീസിലിരുന്നും ബസ്സിലിരുന്നും കല്ല്യാണത്തിനു പോയിടത്തുവെച്ചുമെല്ലാം ഈയൊരു സംഗതിതന്നെ ഞാൻ പറഞ്ഞുകൊണ്ടേയിരുന്നു. ശരിക്കും എനിക്ക് തലക്ക് ഭ്രാന്ത് പിടിക്കും എന്ന കാര്യം ഉറപ്പായപ്പോഴാണ് വേണ്ടപ്പെട്ട കേന്ദ്രങ്ങളിൽ നിന്ന് ഉറച്ച ചില പ്രഖ്യാപനങ്ങൾ ഉണ്ടായത്. സ്വാശ്രയവിദ്യാഭ്യാസ സ്ഥാപനങ്ങൾക്ക് പാർട്ടി എതിരല്ല, വിദേശധനസഹായം സ്വീകരിക്കുന്നതിന് പാർട്ടി എതിരല്ല, എ.ഡി.ബി വായ്പക്കും പാർട്ടി എതിരല്ല. സാമ്രാജ്യത്വത്തിന് പാർട്ടി എതിരാണ്. വേൾഡ് സോഷ്യൽ ഫോറത്തിന് പാർട്ടി എതിരല്ല, സാംസ്കാരികാധിനിവേശത്തിന് പാർട്ടി എതിരാണ്. വിദേശവിദ്യാഭ്യാസസ്ഥാപനങ്ങളുടെ ഏജൻസികൾക്ക് പാർട്ടി എതിരല്ല. വികേന്ദ്രീകൃതാസൂത്രണത്തിന് പാർട്ടി അനുകൂലമാണ്. ജനാധിപത്യകേന്ദ്രീകരണ(കേന്ദ്രീകൃതജനാധിപത്യം എന്ന് പ്രൊ.എം.എൻ.വിജയൻ പരിഭാഷപ്പെടുത്തിയത് തെറ്റാണെന്ന് പി.ജി.ചൂണ്ടിക്കാണിച്ചിരിക്കുന്നു) ത്തിൽ നിന്ന് പാർട്ടി വ്യതിചലിക്കില്ല. എല്ലാം കേട്ടപ്പോൾ എനിക്ക് സമാധാനമായി. ഒടുവിൽ എല്ലാറ്റിനും ഒരു തീർപ്പായല്ലോ എന്ന സമാധാനം. പക്ഷേ, പ്രത്യയശാസ്ത്രം......

എന്റെ ചങ്ങാതീ,

നിന്റെ മനോഭാവവും എന്റേതിൽ നിന്ന് വളരെയൊന്നും വ്യത്യസ്തമാകാനിടയില്ല. പക്ഷേ, നീയൊരു സാഹിത്യകാരനായതുകൊണ്ട് തീർച്ചയായും കാര്യങ്ങളെയൊക്കെ മറ്റേതോ തരത്തിലായിരിക്കും. സാഹിത്യകാരന്മാർക്ക് എന്തായാലും പ്രത്യയശാസ്ത്രം ഒരു ഭാരം തന്നെയാണ്. അവരുടെ കാര്യത്തിൽ പഴയതുപോലുള്ള കടുംപിടിത്തമൊന്നും ആർക്കുമില്ലെന്നു തോന്നുന്നു. ടി.പത്മനാഭൻ മലയാളത്തിലെ ഏറ്റവും വലിയ പുരോഗമനസാഹിത്യകാരനാണെന്നും 'കേശവന്റെ വിലാപങ്ങൾ' കേരളത്തിലെ കമ്മ്യൂണിസ്റ്റ് പ്രസ്ഥാനത്തെ വാഴ്ത്തുന്നതാണെന്നും വലിയ വലിയ നേതാക്കന്മാർക്കുതന്നെ തോന്നിപ്പോയത് അതുകൊണ്ടാണല്ലോ.

മൂരാച്ചികൾ, പിന്തിരിപ്പന്മാർ എന്നെല്ലാം കാലാകാലമായി ആക്ഷേപിക്കപ്പെട്ടുപോരുന്നവരാണല്ലോ ശുദ്ധകലാവാദികൾ. അവർ പണ്ടുപണ്ടേ പറഞ്ഞ കാര്യങ്ങളൊക്കെ എത്രയെത്ര ശരിയാണെന്ന്, അതായത് സംശുദ്ധമായ ആത്മനിർവൃതി, വർഗാതീതമായ മനുഷ്യസ്നേഹത്തിന്റെ മഹാകാശങ്ങളിലേക്കുള്ള ഉദ്ധ്യയനം ഇവയൊക്കെ എത്ര ഗംഭീരമായ സംഗതികളാണെന്ന് ഇപ്പോഴല്ലേ ഞാൻ അറിയുന്നത്. വീണാവാദനം, പുല്ലാങ്കുഴൽ കച്ചേരി, തായമ്പക, കഥകളി, നങ്ങ്യാർകൂത്ത് എത്രയെത്ര കലകളെയാണ് പണ്ട് നാം കലയിലെ വർഗ്ഗപരമായ ഉള്ളടക്കം എന്നൊക്കെ പറഞ്ഞ് മാറ്റിനിർത്തിയത്. അതൊക്കെ എത്ര വലിയ മണ്ടത്തരമായിപ്പോയെന്ന് അടുത്തകാലത്തല്ലേ നാം മനസ്സിലാക്കിത്തുടങ്ങിയത്. പോട്ടെ, അതൊക്കെ പറഞ്ഞുതുടങ്ങിയാൽ എന്റെ വിവരക്കേടുകൾ മുഴുവൻ വെളിപ്പെട്ടുപോകും.

നിന്നോടെനിക്ക് ഒന്നേ പറയാനുള്ളൂ. കല മൃദുവായ ഒന്നാണ്. അതിൻമേൽ പ്രത്യയശാസ്ത്രത്തിന്റെ കനൽ കോരിയിടുന്ന കടുംകയ്യൊന്നും നീ ചെയ്തുകളയരുത്. ഇനി അഥവാ പ്രത്യയശാസ്ത്രത്തിന്റെ കാര്യത്തിൽ നിനക്ക് വളരെ നിർബന്ധമാണെങ്കിൽ നീ അതിനെ ഒരു സൗന്ദര്യാനുഭവമാക്കി മാറ്റൂ. അങ്ങനെ മാറ്റി അതിനെ മനസ്സിന്റെ പുറംതിണ്ണയിൽ ഇരുത്തി കൊഞ്ചിക്കുഴയുകയോ ഉമ്മവെക്കുകയോ മറ്റെന്തുവേണമെങ്കിലോ ഒക്കെ ചെയ്യൂ. ഒരു പ്രശ്നവും ഉണ്ടാവില്ല. സൗന്ദര്യാത്മകനായി കഴിഞ്ഞാൽ നിനക്ക് പിന്നെ എന്തും ആവാം. ആരും നിന്റെ ശത്രുവായിരിക്കില്ല. ഈയൊരു സൗകര്യം പക്ഷേ വെറുമൊരു സാധാ



മനീഷ പരേഖ്

രണക്കാരനായ എനിക്ക് ഇല്ല. അതാണ് ചങ്ങാതീ എന്റെ ഏറ്റവും വലിയ സങ്കടം. പ്രത്യയ ശാസ്ത്രത്തോടുള്ള എന്റെ കൂറി ല്ലായ്മയും ചാഞ്ചാട്ടവുമെല്ലാം അപ്പപ്പോൾ പിടിക്കപ്പെടും. പെറ്റി ബൂർഷ്വാ ചെറ്റത്തരം എന്നൊക്കെ യുള്ള ആധിക്ഷേപത്തിന്റെ കാലം കഴിഞ്ഞെന്നതു ശരിയാണ്. എന്നാലും ഉയർന്ന സാമ്പത്തിക ശേഷിയോ സ്ഥാനമാനമോ ഇല്ലാ തിരിക്കുകയും ഒപ്പം പ്രത്യയശാ സ്ത്രത്തോട് കൂറുപുലർത്താതിരി ക്കുകയും സാഹിത്യകാരനോ ഗായകനോ പത്രപ്രവർത്തകനോ ഒന്നും അല്ലാതിരിക്കുയും ചെയ്യുന്ന ഒരാളെ പ്രത്യയശാസ്ത്ര ത്തിന്റെ പ്രാദേശിക കാവൽക്കാർ തൊട്ട് വർഗ്ഗശത്രുക്കളുടെ പരിചാ രകന്മാർവരെയുള്ള സകലരും കണ്ണുരുട്ടി പേടിപ്പിക്കും; ഒന്നുപ റഞ്ഞ് രണ്ടാമത്തേതിന് ദേഹത്ത് കൈവെക്കുകയും ചെയ്യും.

നേരത്തെതന്നെ അരാഷ്ട്രീയക്കാ രനെന്നോ അരാജകവാദിയെന്നോ കമ്മ്യൂണിസ്റ്റ് വിരുദ്ധനെന്നോ പേരെടുത്തിട്ടുള്ളവർക്ക് ഇതുപോ ലുള്ള ഘട്ടങ്ങളിലൊക്കെ ബഹു സുഖമാണ്. അവർക്ക് നല്ലനല്ല തമാശകൾ കാച്ചിവിടാം. അവന വന്റെ ചിന്തയിലോ പ്രവൃത്തി യിലോ സാരമായി ഒരു മാറ്റവും വരുത്താതെ സധൈര്യം മുന്നോ ട്ടുപോകാം. ആരെയും ഭയക്കേ ണ്ട.ഒരു ഭാരവും ചുമക്കേണ്ട. കമ്മ്യൂണിസ്റ്റ് പ്രത്യയശാസ്ത്ര മാണ് കേരളത്തിലെ കൃഷി തകർത്തത് എന്നുവരെ കണ്ടുപി ടിച്ചവർ ഇപ്പോൾ മാർക്സിസ്റ്റുകാ ർക്ക് സംഭവിച്ച തത്വശാസ്ത്രപര മായ അപചയത്തെ പരിഹസിച്ച് ചിരിക്കുന്നു. ചിരിച്ച്ചിരിച്ച് മണ്ണ് കപ്പുന്നു.

എല്ലാം കൂടി ആലോചിച്ചിട്ട് എന്റെ ചങ്ങാതീ കഴിഞ്ഞ ഒരു മാസക്കാ ലമായി എനിക്ക് നേരം വണ്ണമൊന്നു കണ്ണുചിമ്മാൻ പോലും കഴിഞ്ഞില്ല. പറഞ്ഞാൽ വിശ്വസിക്കില്ല. എന്നെപ്പോലൊരു മനുഷ്യന് സ്വസ്ഥമായൊന്ന് ഉറ ങ്ങാൻ പോലും പ്രത്യയശാസ്ത്ര വ്യക്തത വേണം. ഇന്നലെ രാത്രി പക്ഷേ പത്തുമണി കഴിഞ്ഞ പ്പോൾ എങ്ങനെയോ അങ്ങുറങ്ങി പ്പോയി. നാലുമണിക്ക് പക്ഷേ അറിയാതെ കണ്ണുതുറന്നുപോയി. ഉള്ളിലൊരു കലപില തന്നെയാ



വിദേശത്തുനിന്നുള്ള സാമ്പത്തിക സഹായത്തെപ്പറ്റി ഒന്നു രണ്ടാഴ്ച മുമ്പുവരെ ഭയങ്കര ചർച്ചയായിരു ന്നല്ലോ? സത്യം പറയട്ടെ എനിക്ക് ഭയങ്കരരസം പിടിച്ചുപോയി. ആ ദിവസങ്ങളിലെല്ലാം ഞാൻ വൈകു ന്നേരം ആറു മണി മുതൽ രാത്രി പതിനൊന്നുമണി വരെ ടി.വി.ക്ക് മുന്നിൽ തന്നെയായിരുന്നു. ചാന ലുകൾ മാറി മാറി നോക്കും. വാട്ടർ തീം പാർക്കുകാരുടെ പുതിയ പരി പാടികൾ, മാധ്യമവിചാരം, മിമി ക്രി, തമ്മിൽതമ്മിൽ, കണ്ണാടി, അടിപൊളി, സ്ത്രീയേ നീ ഇവ ക്കൊക്കെ ഇടയിൽ ഏതെങ്കിലു മൊരു ചാനലിൽ പ്രത്യയ ശാസ്ത്രം കടന്നുവരും.

യിരുന്നു അപ്പോൾ.

*വിദേശഫണ്ട് വാങ്ങുന്നതിന് എന്താ ഒരു തെറ്റ്?*

*ജനകീയാസൂത്രണം ഒരു ഡച്ചു പരിപാടി തന്നെയാണ്.*

*തെളിവില്ലാതെ അതുമിതും പറയ രുത്.*

*തെളിവ് തന്നാൽ സമാധാനമാ വുമോ ? അതോടെ വിദേശസ ഹായം വേറെന്തെങ്കിലുമായി മാറുമോ ?*

*പി.എൽ.ഡി.പി എന്നു പറഞ്ഞാൽ എന്താ നിങ്ങള് മനസ്സിലാക്കിയത്?*

*ഒന്നേ ഞാൻ മനസ്സിലാക്കിയിട്ടു ള്ളു. ആരൊക്കെയോ പണം പറ്റീ ട്ടുണ്ട്.*

*പരിഷത്തിന്റെ ഘടനയനുസരിച്ച് തന്നെ പരിഷത്തിനു വിദേശ ഫണ്ട് വാങ്ങാൻ പറ്റില്ല.*

*പ്രൈവറ്റൈസേഷൻ പലതു കൊണ്ടും നല്ലതാണ്. ആളു കൾക്കൊക്കെ ഒരു മത്സരബുദ്ധി വരും. പ്രൊഡക്ഷൻ കൂടും. ജപ്പാ നിൽ അങ്ങനെയല്ലേ പുരോഗതിയു ണ്ടായത്.*

*വിദ്യാഭ്യാസത്തിന്റെ സ്വകാര്യവത്ക രണത്തിനെതിരെ സമരം ചെയ്തതും സഖാക്കൾ വെടിയേ റ്റുവീണതും അങ്ങനെയങ്ങ് മറ ക്കാൻ പറ്റില്ല.*

*കാലം മാറിയിരിക്കുന്നു സഖാവേ. മാർക്സിസം തന്നെ കാലഹരണ പ്പെട്ടിരിക്കുന്നു എന്നു പറയാൻ എന്തിനാ ഇത്ര മടി ?*

*അങ്ങനെ പറയുന്നതുകൊ ണ്ടെന്തുനേട്ടം ?*

*മൾട്ടിനാഷണൽ കാപ്പിറ്റലിസത്തിന് ഇരിക്കട്ടെ നമ്മുടെ വകയും ഒരു കൈത്താങ്ങ്.*

*ജനാധിപത്യകേന്ദ്രീകരണമെന്നത് ഒരു ഗ്രൂപ്പിന്റെ കയ്യിലുള്ള അധി കാരകേന്ദ്രീകരണമാണ്. മുമ്പും അത് അങ്ങനെ തന്നെ ആയിരുന്നു. ആ സത്യം തുറന്നുപറയുന്നതിന് ധൈര്യം കാണിക്കണം. ലാവണ്യ ബോധത്തിന്റെ ക്ഷാത്രവീര്യമില്ല ഈ മാർക്സിസ്റ്റ് ബുദ്ധിജീവി കൾക്ക്.*

*എം.എൻ.വിജയൻ അടിയന്തരാവ സ്ഥകാലത്ത് ജയിലിൽ കിടന്നിട്ടി ല്ല.*

*നിങ്ങൾക്കിപ്പോൾ യഥാർത്ഥത്തിൽ എന്താണ് വേണ്ടത്? എ.ഡി.ബി യുടെ പ്രവർത്തനങ്ങൾക്ക് തടസ്സമുണ്ടാക്കരുത്. സ്വാശ്രയകോ ളേജുകൾക്ക് ഒരു ബുദ്ധിമുട്ടും വര രുത്. അമേരിക്കയിൽ ചേക്കേറുന്ന*

തിൽ മന:സാക്ഷിക്കുത്തനുഭവപ്പെടരുത്.
പ്രത്യയശാസ്ത്രസ്ഥൈര്യം എന്നത് വാസ്തവത്തിൽ ഒരു സ്വഭാവവൈകൃതമാണ്.
വികസനത്തിന്റെ രാഷ്ട്രീയം അട്ടിമറിക്കരുത്.
അമേരിക്കയിൽ നിന്നോ നെതർലാന്റ്സിൽ നിന്നോ എവിടെ നിന്നെങ്കിലുമോ പണം വരട്ടെ. ചരടില്ലാത്ത ഏത് സഹായവും നമുക്ക് സ്വീകരിക്കാം.
ചരട് തന്നെ യഥാർത്ഥത്തിൽ അത്രവലിയ പ്രശ്നമൊന്നുമല്ല. മനുഷ്യരാശി മുഴുവൻ അദൃശ്യമായൊരു ചരടിനാൽ ബന്ധിക്കപ്പെട്ടിട്ടുണ്ട്.
ഞാൻ മാർക്സിസത്തെ പരിഹസിക്കും. മുതലാളിത്തത്തോടുള്ള സ്നേഹം കൊണ്ടൊന്നുമല്ല. എനിക്കങ്ങനെ ആരോടും ഒന്നിനോടും സ്നേഹമില്ല. പക്ഷേ എന്റെ മുതലാളി ആഗ്രഹിക്കുന്നതേ എനിക്ക് ചെയ്യാനാവൂ.
ഫണ്ടിംഗിന്റെ പ്രശ്നമൊന്നും ഇങ്ങനെ കുത്തിപ്പൊക്കേണ്ട. ഫണ്ടില്ലാതെ ലോകത്തെവിടെയെങ്കിലും എന്തെങ്കിലും നടക്കുമോ? വർഗ്ഗീയത പോലും ഫണ്ട് വന്നാലേ ഉണരൂ. ഇരയുടെ പ്രതിരോധത്തിനും വേണം ഫണ്ട്. കാര്യങ്ങളെ നിങ്ങൾ അങ്ങനെ ചുരുക്കിക്കാണരുത്. യഥാർത്ഥത്തിൽ ഈ ലോകത്തു ചില പ്രശ്നങ്ങളൊക്കെയുണ്ട്. അവയെക്കുറിച്ച് ചർച്ച ചെയ്യുന്നത് മാർക്സിസം മാറ്റിവെച്ചിട്ടായിരിക്കണമെന്നുമാത്രം.
ഞാനേതായാലും വേൾഡ് സോഷ്യൽ ഫോറത്തിന്റെ പരിപാടികൾക്ക് പോവുന്നുണ്ട്. അമേരിക്കൻ പണം കൊണ്ടായാലും പ്രതിരോധം പ്രതിരോധം തന്നെയാണ്.
പരിഷത്തിന്റേത് സൂക്ഷ്മതല രാഷ്ട്രീയമാണ്. അതെന്തെങ്കിലുമാകട്ടെ കുറേ പേർക്ക് ജീവിക്കാനുള്ള തൊഴിലുണ്ടാക്കിക്കൊടുക്കാനെങ്കിലും പരിഷത്തിനു കഴിഞ്ഞിട്ടുണ്ട്. ജനകീയാസൂത്രണത്തിന്റെ നേട്ടവും അതുതന്നെയാണ്.
ബിഷപ്പ്ഹൗസിൽ തൂക്കിയിട്ടിരിക്കുന്ന നേട്ടങ്ങളുടെ പട്ടിക കണ്ടാൽ നിങ്ങൾ ഞെട്ടിപ്പോവും.
അടികിട്ടാത്തതാണ് നിങ്ങളുടെ പ്രശ്നം.
വെറുതെ നിങ്ങൾ രാഷ്ട്രീയം ചർച്ച ചെയ്യുന്ന സമയത്ത് രണ്ടു വാഴവെക്കൂ. പണ്ടുള്ളവരൊക്കെ എത്ര വാഴവെച്ചിരുന്നു.
പരിഷത്തും പാർട്ടിയും ഒരു പക്ഷത്താണ്. പാർട്ടിയുടെ നേതൃത്വം ഇപ്പോൾ യാഥാസ്ഥിതികരുടെ കയ്യിലല്ല.
യാഥാസ്ഥിതികർ പോയിത്തുലയട്ടെ; ഫ്യൂഡൽ മാർക്സിസം തകരട്ടെ.
എല്ലാവരും കള്ളൻമാരല്ലേ ?
ഞാൻ നാലാം ലോകത്തിൽ വിശ്വസിക്കുന്നു.
ഞാൻ ഈരേഴു പതിനാലുലോകങ്ങളിലും വിശ്വസിക്കുന്നു.
ആലോചിച്ച് നോക്കെന്റെ ചങ്ങാതീ. ഈസമയത്ത് ഉറക്കം ഞെട്ടിപ്പോയ ഒരു മനുഷ്യന്റെ ഉള്ളിൽ ഇത്രയുമൊക്കെ കോലാഹലം നടന്നാൽ അയാൾ പിന്നെ എന്തായിപ്പോകും.?
എല്ലാമവസാനിപ്പിച്ച് കൊടുങ്കാറ്റടങ്ങിയതുപോലുള്ള നിശ്ചലതയിലും നിശ്ശബ്ദതയിലും എങ്ങനെയെങ്കിലുമൊന്നെത്തിച്ചേരാനായി ഉള്ളുരുകിക്കൊണ്ടിരിക്കെ എപ്പോഴെന്നറിയില്ല ഞാനുറങ്ങിപ്പോയി. പിന്നെ കണ്ടത് വല്ലാത്തൊരു സ്വപ്നമായിരുന്നു. ഓർക്കുമ്പോൾ ദാ ഈ നിമിഷത്തിലും ഞാൻ കിടുങ്ങിപ്പോവുന്നുണ്ട്.
ഒരു കാട്ടിലായിരുന്നു ഞാൻ. കാട് പക്ഷേ അങ്ങനെ പേടിപ്പെടുത്തുന്ന കാടൊന്നുമല്ല. ഡിസ്കവറി ചാനലിലും മറ്റും പലവട്ടം നാം കണ്ടിട്ടുള്ളതു പോലൊരു കാട്. ആ കാട്ടിലെ ഒരു മരത്തിന്റെ നീണ്ടുപരന്ന കൊമ്പിൽ കണ്ണുകൾ പാതിയടച്ച് സ്വസ്ഥമായങ്ങനെ കിടക്കുകയായിരുന്നു. ഞാനെന്ന പുള്ളിപ്പുലി. അസാധാരണമായ നീളവും അതിനൊത്ത വണ്ണവുമുണ്ടായിരുന്നു എനിക്ക്. എന്തു സുഖം ഈ ജീവിതം എന്നൊന്നും ഞാൻ ചിന്തിച്ചിരിക്കാനിടയില്ല. എന്നാലും എന്റെ അതായത് ആ പുള്ളിപ്പുലിയുടെ മനസ്സ് വളരെവളരെ ശാന്തമായിരുന്നു. മനുഷ്യർക്ക്



**ഞാൻ ചത്തിരുന്നില്ല. എന്നാലും ഞാൻ ചത്തതുപോലെ കിടന്നു. അയാൾ വലിയ ഹണ്ടേഴ്സ് ബൂട്ടിട്ട കാലുകൊണ്ട് എന്റെ ശരീരത്തിൽ ചവുട്ടി തോക്ക് എന്റെ പള്ളയിൽ ചേർത്തുവെച്ച് മറ്റൊരു മനുഷ്യജീവിയും അരികത്തെങ്ങുമില്ലാഞ്ഞിട്ടും ഫോട്ടോവിന് പോസ് ചെയ്തെന്ന പോലെ നിന്നു. പുലിയായിരുന്നെങ്കിലും അന്നേരം ഞാൻ മനുഷ്യനെപ്പോലെ ചിന്തിച്ചുപോയി. സായിപ്പന്മാർക്ക് പണ്ടുപണ്ടേയുള്ള നില്പാണല്ലോ ഇത്.**

പക്ഷേ അതൊന്നുമോർക്കേണ്ടതില്ലല്ലോ. മനുഷ്യർ മാത്രമല്ല സ്വന്തം ഇരയുടെ കാര്യത്തിൽ ഒരു ജീവിയും ദയ വിചാരിക്കേണ്ടതില്ല. ആ കിടപ്പിൽ വയറ്റത്തൊരു വെടിയുണ്ടകൊണ്ട് ഞാൻ താഴേക്ക് ചാടിപ്പോയി. എന്റെ നിലവിളിയിൽ കാട്ടുപാറകൾ പോലും കിടുങ്ങിപ്പോയിട്ടുണ്ടാവണം.

വേട്ടക്കാരൻ മാന്യനും അതിലേറെ ധീരനുമായിരുന്നു. ഒരു വെടിക്കു തന്നെ ഇരയുടെ കഥ തീർന്നുവെന്നാണ് അയാൾ കരുതിയത്. ആദ്യത്തെ അതിഭയങ്കരമായ പിടച്ചിലുകൾക്ക് ശേഷം എന്റെ ശരീരം നിശ്ചലമായിത്തുടങ്ങി. അപ്പോൾ അയാൾ എന്റെ വളരെ അരികെ വന്നു നിന്ന് എന്നെ ആകപ്പാടെയൊന്നും നോക്കി വരണ്ട ഒരു ചിരിചിരിച്ചു. ഇരുട്ടു കയറുന്ന കണ്ണുകളിൽ അയാളുടെ രൂപം ഞാൻ തെളിഞ്ഞുകണ്ടു. ആള് തടിയനാണ്. വെളുവെളെ വെളുത്ത ശരീരമാണ്. ചാരമുടിയാണ്. ആകെക്കൂടി ആളൊരു തികഞ്ഞ സായിപ്പാണ്. അയാൾ പതുക്കെ തന്റെ തോക്കിന്റെ പാത്തികൊണ്ട് എന്റെ ദേഹത്തൊന്നു തട്ടിനോക്കി. ഞാൻ ചത്തിരുന്നില്ല. എന്നാലും ഞാൻ ചത്തതുപോലെ കിടന്നു. അയാൾ വലിയ ഹണ്ടേഴ്സ് ബൂട്ടിട്ട കാലുകൊണ്ട് എന്റെ ശരീരത്തിൽ ചവുട്ടി തോക്ക് എന്റെ പള്ളയിൽ ചേർത്തുവെച്ച് മറ്റൊരു മനുഷ്യജീവിയും അരികത്തെങ്ങുമില്ലാഞ്ഞിട്ടും ഫോട്ടോവിന് പോസ് ചെയ്തെന്ന പോലെ നിന്നു. പുലിയായിരുന്നെങ്കിലും അന്നേരം ഞാൻ മനുഷ്യനെപ്പോലെ ചിന്തിച്ചുപോയി. സായിപ്പന്മാർക്ക് പണ്ടുപണ്ടേയുള്ള നില്പാണല്ലോ ഇത്.

ഞാൻ ചത്തെന്നുറപ്പിച്ച് അയാൾ എന്നെ ഇത്തിരി ബുദ്ധിമുട്ടിയാണെങ്കിലും എടുത്ത് ചുമലിലിട്ടു. ഒരു യഥാർത്ഥവേട്ടക്കാരന്റെ ശരീരം തന്റെ ഇര എത്ര വലുതായാലും അതിനെ ചുമന്നുകൊണ്ടുപോകാൻ മാത്രം കരുത്തുള്ളതായിരിക്കണം. കാട്ടിൽ നിന്ന് പുറത്തേക്കുള്ള ആദ്യത്തെ കയറ്റം പിന്നിടുന്നതുവരെ എന്റെ വേട്ടക്കാരന്റെ ചുമലിൽ ഞാൻ അനങ്ങാതെ കിടന്നു. പിന്നെയെല്ലാം പെട്ടെന്നായിരുന്നു. അയാളുടെ നെഞ്ചിൽ വലതുകൈത്തണ്ടയോടു ചേർന്ന് കിടന്നിരുന്ന എന്റെ തല അയാൾക്ക് മറ്റൊന്നും ഓർക്കാനിട കിട്ടും മുമ്പ് വെട്ടിയുയർന്നു. കഴുത്തിലമരുന്ന കടിയിൽ നിന്ന് ഇന്നേവരെ എന്റെ ഒരിരയും രക്ഷപ്പെട്ടിട്ടില്ല. എന്റെ തന്നെ മുരൾച്ചയുടെ ഭയങ്കരതയിലാണ് ഞാൻ മനുഷ്യനായി ഉറക്കത്തിൽനിന്ന് ഞെട്ടിയുണർന്നത്.

പുലരാൻ നേരത്തുകാണുന്ന സ്വപ്നം ഫലിക്കുമെന്നല്ലേ ചെറുപ്പത്തിലൊക്കെ നാം കേട്ടിട്ടുള്ളത്. എങ്കിൽ ഇനി എന്റെ ഗതിയെന്താണ്? ഭാവിയെന്താണ്? അതിനൊക്കെ മുമ്പ്, ഞാൻ കണ്ട ആ ഭയങ്കരമായ സ്വപ്നത്തിന്റെ അർത്ഥമെന്താണ്?

പോട്ടേ, ആ ദുഃസ്വപ്നത്തിന് ഒരു സ്വപ്നത്തിൽ കവിഞ്ഞുള്ള പ്രാധാന്യമൊന്നും ഞാൻ കല്പിക്കുന്നില്ല. പ്രത്യയശാസ്ത്രത്തിന്റെ പ്രശ്നം പറഞ്ഞല്ലേ തുടങ്ങിയത്? എന്തായാലും ചങ്ങാതീ, ഇപ്പോൾ ഈ നിമിഷത്തിൽ ഞാൻ പ്രത്യയശാസ്ത്രമുക്തനാണ്. ഒരു മനുഷ്യന് അത് സാധ്യമാവുമോ എന്നൊക്കെ എത്രപേർ വേണമെങ്കിലും സംശയിച്ചുകൊള്ളട്ടെ. എന്റെ കാര്യത്തിൽ തൽക്കാലം ആ ഒരത്ഭുതം സംഭവിച്ചിരിക്കുന്നു. ചിരിക്കുന്നവരും പല്ലിറുമ്മുന്നവരും ഒന്നും നേടാൻ പോവുന്നില്ല. ഇപ്പോൾ, ഈ നിമിഷങ്ങളിലെങ്കിലും ഞാൻ ആരുടെയും ഒന്നിന്റെയും അടിമയല്ല. ●

സാമൂഹ്യവിരുദ്ധ - അധോലോക - വിദേശ ഫണ്ടിംഗിന്റെ ബലത്തിൽ വളർന്നുകൊഴുത്ത ആൾദൈവത്തിന്റെ ആശ്ലേഷത്തിൽ അമർന്നുനിന്നുകൊണ്ട് 'വിദ്യാഭ്യാസം നടത്തിക്കൊണ്ടുപോകാൻ സർക്കാരിന് പാങ്ങില്ല, അതുകൊണ്ട് വിദ്യാഭ്യാസം നടത്തികൊണ്ടുപോകാൻ സർക്കാരിനെ 'അമ്മച്ചി' സഹായിക്കണ്ണ'മെന്ന് പറയുന്ന ഇന്നത്തെ മുഖ്യമന്ത്രി, പ്രൊഫ: ജോസഫ് മുണ്ടശ്ശേരിയെ അധികാരത്തിൽ നിന്ന് താഴെയിറക്കാൻ കല്ലും കട്ടകളുമായി തെരുവിലേക്കിറങ്ങിവന്ന, അബോധനും അന്ധനുമായ ഒരു രാഷ്ട്രീയവിദ്യാർത്ഥിയുടെ മുഴുത്ത ശിരസ്സാണ്.


എസ്.സുധീഷ്

# വിദ്യാഭ്യാസത്തിന് ആരാണ് ചെലവിന് കൊടുക്കേണ്ടത്?

**എസ്.സുധീഷ്**

വിദ്യാഭ്യാസത്തിന് ആരാണ് ചെലവിന് കൊടുക്കേണ്ടത് എന്ന കാര്യത്തിൽ കേരളം ഭരിക്കുന്ന ആന്റണി സർക്കാരിന് യതൊരു ദുസ്സംശയങ്ങളുമില്ല. കേരളത്തിൽ 1959-ൽ നടന്ന വിമോചനസമരത്തിന് ആരാണ് ചെലവിന് കൊടുത്തത് എന്ന് ആന്റണിക്ക് നന്നായറിയാം. ഇപ്പോൾ കേരളത്തിലെ ഉന്നതവിദ്യാഭ്യാസത്തിന്റെ ഉത്തുംഗമണ്ഡലമായ 'ഗവേഷണ'ത്തിന് ചെലവിന് കൊടുക്കുന്നത് വിമോചനസമരത്തിന് ചെലവിന് കൊടുത്ത അതേ ധനകാര്യ ശക്തികൾ തന്നെയാണ് എന്ന കാര്യത്തിൽ ആന്റണിക്ക് ആനന്ദത്തിന് വകയുണ്ട്. നാണയപ്രയോഗത്തിലൂടെ അമേരിക്കൻ സാമ്രാജ്യത്വം ഇന്ത്യൻ രാഷ്ട്രീയത്തിൽ നടത്തിക്കൊണ്ടിരുന്ന ഇടപെടലിന്റെ സമ്മോഹനവും ഉദാരവുമായ ഉൽപ്പന്നമായിരുന്നു എ.കെ. ആന്റണി. കമ്മ്യൂണിസത്തിനെതിരെ കേരളീയരാഷ്ട്രീയത്തിൽ നിബന്ധിക്കാവുന്ന പൊളിറ്റിക്കൽ ഐഡിയലിസത്തിന്റെ കളിമൺരൂപമായിരുന്നു അത്. ഇന്നും കളിമണ്ണുകൊണ്ട് അമേരിക്കൻ സാമ്രാജ്യത്വം നിർമ്മിച്ചെടുത്ത ആദർശവാദത്തലച്ചോറ് കമ്മ്യൂണിസത്തിനെതിരെയുള്ള ഉപരോധമായി പ്രവർത്തിച്ചുകൊണ്ടിരിക്കുന്നു. ഇനിയും ഇത് തട്ടിയുടക്കപ്പെട്ടില്ല. അന്റണിയുടെ വ്യക്തിസ്വത്വത്തിന് ഇങ്ങനെയൊരു പ്രവർത്തനത്തിൽ യാതൊരു പങ്കുമില്ല. സാമ്രാജ്യത്ത്വത്തിന് കുഴച്ചെടുക്കാവുന്ന കളിമണ്ണായിത്തീരുക എന്നത് അത്രയ്ക്കും നിർഭാഗ്യകരമായ അവസ്ഥയല്ലെന്നും മാധ്യമപരിലാളനയിലൂടെ ഈ ആദർശരൂപം വാഴ്ത്തപ്പെട്ടവരുടെ പട്ടികയിൽ സ്ഥലം കൈയ്യടക്കുന്നുവെന്നും അതിനാൽ രാഷ്ട്രീയവ്യക്തിത്വം എന്ന സങ്കൽപ്പനത്തിനെത്തന്നെ നിരസിക്കുന്ന ഒരു ബിംബം ആഗോളവത്ക്കരണം എന്നുവിളിക്കപ്പെടുന്ന അധിനിവേശത്തിന്റെ കാലത്ത് സാധുവായിത്തീരുന്നുവെന്നും നാം മനസ്സിലാക്കുന്നു.

വിദ്യാഭ്യാസത്തിന് ചെലവിന് കൊടുക്കേണ്ടത് ആരാണ് എന്ന ചോദ്യം, 1959-ലെ വിമോചനസമരത്തിന് കാരണമായിത്തീർന്ന മുഖ്യപ്രശ്നമാണ്. ബുദ്ധിക്കും വിദ്യാഭ്യാസത്തിനും ചെലവിന് കൊടുക്കുന്നവർക്ക് വിദ്യാഭ്യാസത്തിന് മേലും, ബുദ്ധിക്ക് മേലും സമ്പൂർണ്ണമായ നിയന്ത്രണം ഉണ്ടായിരിക്കും. ഭാരതം എങ്ങനെയാണ് വികസിക്കേണ്ടത് എന്ന് തീരുമാനിക്കുന്നത്, വികസനത്തിന് ചെലവിന് കൊടുക്കുന്നവർ തന്നെയാണ്. ഇപ്പോൾ നടന്നുകൊണ്ടിരിക്കുന്ന വിദ്യാഭ്യാസ-ആസൂത്രണ-സേവന രംഗങ്ങളിലെ ഘടനാപരമായ വികേന്ദ്രീകരണവും ശകലീകരണവും 'വികസനത്തിന്' ചെലവിന് കൊടുക്കുന്ന ലോകബേങ്ക്, എ.ഡി.ബി നെതർലാന്റ്സ്, സ്വിറ്റ്സ്സർലാന്റ് തുടങ്ങിയസ്ഥാപനങ്ങൾ ഇന്ത്യയ്ക്ക്മേൽ അടിച്ചേൽപ്പിച്ചതാണ്.

വിദ്യാഭ്യാസം ഒരു രാജ്യത്തിന്റെ മനസ്സിനെ രൂപപ്പെടുത്തുന്ന പ്രക്രിയയാണ്. അഭിരുചിപരമായ തെരഞ്ഞെടുപ്പിന് വിദ്യാർത്ഥി പ്രാപ്തി കൈവരിക്കുന്നതുവരെ സ്കൂൾതലത്തിൽ ഏകീകൃതമായ ഒരു പാഠ്യപദ്ധതിയും, ഏകീകൃതമായ പൊതുവിദ്യാഭ്യാസഘടനയും ഉണ്ടാകേണ്ടത്, രാഷ്ട്രദേശീയതയുടെയും, ഉപ

ദേശീയതയുടെയും ഏകാഗ്രത നിലനിർത്തുന്നതിന് ആവശ്യമായി വരുന്ന കാര്യമാണ്. വിദ്യാഭ്യാസത്തിന്റെ പൊതുമേഖലാവത്കരണം എന്ന ആശയം രൂപമെടുക്കുന്നത് അങ്ങനെയാണ്. വിദ്യാഭ്യാസം സ്വാശ്രയപരമായ ഒരു സാമ്പത്തികപ്രവർത്തനം അല്ല, മറിച്ച് പൗരമനസ്സിനെ രൂപപ്പെടുത്തുന്ന പ്രവർത്തനം എന്ന നിലയിൽ സ്റ്റേറ്റിന്റെ ഉത്തരവാദിത്വത്തിലുള്ള സാമ്പത്തിക പ്രവർത്തനമാണ്. ഏതു പദ്ധതിക്ക് മേലും നിയന്ത്രണമുണ്ടാവുന്നത്, ആ പദ്ധതിക്ക് ചെലവിന് കൊടുക്കുന്ന സ്ഥാപനത്തിന് തന്നെയായിരിക്കും എന്നുള്ള തത്വത്തെ അംഗീകരിച്ചുകൊണ്ടാണ്, സ്വകാര്യ അൺ-എയ്ഡഡ് സ്കൂളുകളുടെ നടത്തിപ്പിന്റെ സാമ്പത്തിക ചുമതല സ്വകാര്യ മനേജ്മെന്റുകളിൽനിന്ന് സ്റ്റേറ്റ് ഏറ്റെടുക്കുന്നുവെന്ന പ്രഖ്യാപനം 1957-ലെ കമ്മ്യൂണിസ്റ്റ് സർക്കാരിന്റെ പക്ഷത്തുനിന്നുണ്ടായത്. സ്വകാര്യവിദ്യാഭ്യാസസ്ഥാപനങ്ങൾക്ക് ചെലവിന് കൊടുത്തുകൊണ്ടിരിക്കുന്ന സ്വകാര്യമാനേജ്മെന്റുകളോട് മുണ്ടശ്ശേരി പറഞ്ഞതിതാണ്: 'നിങ്ങൾ ബദ്ധപ്പെട്ട് പലവഴികളിലൂടെയും ധനസമാഹരണം നടത്തി നിങ്ങളുടെ സ്വന്തം നിലയിൽ നിങ്ങളുടെ വിദ്യാഭ്യാസ സ്ഥാപനങ്ങളെ നിലനിർത്തേണ്ടതില്ല. നിങ്ങളുടെ വിദ്യാഭ്യാസസ്ഥാപനങ്ങൾക്ക് ചിലവിന് കൊടുക്കുന്ന ഉത്തരവാദിത്വം നിങ്ങളിൽ നിന്ന് സർക്കാർ ഏറ്റെടുത്തിരിക്കുന്നു. എന്നാൽ അധ്യാപക നിയമനം, വിദ്യാർത്ഥി പ്രവേശം, സിലബസ്, പരീക്ഷ തുടങ്ങിയ കാര്യങ്ങളിൽ പൊതുവായ ചില സർവ്വീസ് നിയമങ്ങൾക്ക് വിധേയമായി നിങ്ങൾക്ക് പ്രവർത്തിക്കേണ്ടിവരും. സ്വകാര്യവിദ്യാഭ്യാസമേഖല സ്വയംപൂർണ്ണവും, സ്വാശ്രയപരവും, സ്വയംനിർണ്ണയാവകാശവുമുള്ള ഒരു സ്വതന്ത്രമേഖലയല്ല, മറിച്ച് സ്റ്റേറ്റിന്റെ നിയന്ത്രണത്തിലുള്ള ഒരു പ്രവർത്തന മേഖലയായിരിക്കും.

സർക്കാരേതര സ്വാശ്രയത്വമെന്നപേരിലുള്ള ഒരു ധനകാര്യപ്രവർത്തനത്തിൽ ചെന്നെത്തിനിൽക്കുന്ന നമ്മുടെ വിദ്യാഭ്യാസ സമകാലീന ബോധത്തിന്റെ നേർവിപരീതമാണ് മുണ്ടശ്ശേരിയുടെ വിദ്യാഭ്യാസ ദർശനത്തിൽ പ്രതിഫലിക്കുന്നത്. സാമൂഹ്യവിരുദ്ധ-അധോലോക-വിദേശ ഫണ്ടിംഗിന്റെ ബലത്തിൽ വളർന്നുകൊഴുത്ത ആൾദൈവത്തിന്റെ ആശ്ലേഷത്തിൽ അമർന്നുനിന്നുകൊണ്ട് 'വിദ്യാഭ്യാസം നടത്തിക്കൊണ്ടുപോകാൻ സർക്കാരിന് പാങ്ങില്ല, അതുകൊണ്ട് വിദ്യാഭ്യാസം നടത്തികൊണ്ടുപോകാൻ സർക്കാരിനെ 'അമ്മച്ചി' സഹായിക്കണ' മെന്ന് പറയുന്ന ഇന്നത്തെ മുഖ്യമന്ത്രി, പ്രൊഫ: ജോസഫ് മുണ്ടശ്ശേരിയെ അധികാരത്തിൽ നിന്ന് താഴെയിറക്കാൻ കല്ലും കട്ടകളുമായി തെരുവിലേക്കിറങ്ങിവന്ന, അബോധനും അന്ധനുമായ ഒരു രാഷ്ട്രീയവിദ്യാർത്ഥിയുടെ മുഴുത്ത ശിരസ്സാണ്. ഇങ്ങനെ വിദ്യാഭ്യാസത്തെ സ്വാശ്രയവത്കരിക്കാനും, കള്ളുഷാപ്പിനേക്കാൾ, കശുവണ്ടിവ്യാപാരത്തേക്കാൾ ലാഭകരമായ ബിസിനസ്സാണ് വിദ്യാഭ്യാസവ്യാപാരമെന്ന് ബോദ്ധ്യപ്പെടുത്തുവാനും കഴിയുന്ന ഒരു കാലത്തെ രൂപപ്പെടുത്തിയെടുക്കുന്നതിൽ വിദേശ ഫണ്ടിംഗ് ഏജൻസികൾക്കും, ധനകാര്യ അധിനിവേശത്തിനും കാര്യമായ പങ്ക് വഹിക്കാൻ കഴിഞ്ഞിട്ടുണ്ട്.

വിദ്യാഭ്യാസത്തിന് ചെലവിന് കൊടുക്കേണ്ടത് ഗവൺമെന്റാണ്. അതുകൊണ്ട് നിങ്ങൾ ആ ഉത്തരവാദിത്വം വിട്ടുതരിക എന്ന് സ്വകാര്യമാനേജ്മെന്റിനോട് പറയുന്ന ഇ.എം.എസ് ഗവൺമെന്റും, വിദ്യാഭ്യാസത്തിന് ചെലവിന് കൊടുക്കേണ്ടത് ഗവൺമെന്റല്ല അതിന്റെ ഉത്തരവാദിത്വം നിങ്ങൾ ഏറ്റെടുക്കുക എന്ന് വിദ്യാഭ്യാസ-വ്യാപാരി വ്യവസായികളോട് പറയുന്ന ആന്റണി ഗവൺമെന്റും തമ്മിലുള്ള വൈരുദ്ധ്യം, നമ്മുടെ വിദ്യാഭ്യാസരംഗത്ത് സംഭവിച്ചിരിക്കുന്ന അപായകരമായ പ്രതിവിപ്ലവത്തെയാണ് ആഖ്യാനം ചെയ്യുന്നത്. കേരളത്തിലെ ഒരേയൊരു സ്വകാര്യമെഡിക്കൽകോളേജായിരുന്ന തിരുമലദേവസ്വം മെഡിക്കൽകോളേജിന്റെ പൊതുമേഖലാവത്കരണവും, സ്വകാര്യ സ്കൂൾ-കോളേജ് തലത്തിലെ ഡയറക്ട്പേമെന്റും, ജീവനക്കാരുടെ തുല്യതയും, വിദ്യാർത്ഥികളുടെ ഫീസ്ഏകീകരണവുമെല്ലാം കമ്മ്യൂണിസ്റ്റ് സർക്കാർ തിരികൊളുത്തിയ വിദ്യാഭ്യാസ വിപ്ലവത്തിന്റെ ഉൽപ്പന്നങ്ങളായിരുന്നു. സ്വകാര്യവിദ്യാഭ്യാസ സ്ഥാപനങ്ങളുടെ ജീവനച്ചെലവ് നിർവ്വഹിക്കാനുള്ള അധികാരം സ്വകാര്യ മേനേജ്മെന്റിൽനിന്ന് പിടിച്ചെടുക്കുന്ന ഗവൺമെന്റിന്റെ സ്ഥാനത്ത് 'സ്വാശ്രയ' സ്വകാര്യ കോളേജുകൾ അനുവദിച്ചുകൊടുക്കുന്നതിന് സ്വകാര്യമുതലാളികളിൽ നിന്നും വർഗ്ഗീയസ്ഥാപനങ്ങളിൽനിന്നും ലക്ഷങ്ങൾ കോഴവാങ്ങുന്ന ഒരു ഗവൺമെന്റ് രൂപപ്പെട്ടിരിക്കുന്നു. തിരുമലദേവസ്വം മെഡിക്കൽകോളേജ് പൊതുമേഖലാവത്കരിച്ച വിദ്യാഭ്യാസ ദർശനത്തിന്റെ സ്ഥാനത്ത്, തിരുവ


തോമസ് ഐസക്

ഏറ്റവും കൂടുതൽ സ്ത്രീധനത്തുക കിട്ടുന്നിടത്തുനിന്ന് മകനെക്കൊണ്ട് വിവാഹം കഴിപ്പിക്കുക എന്നതും, ഏറ്റവും കൂടുതൽ സ്ത്രീധനം കൊടുത്ത് മകളെ വിവാഹം കഴിപ്പിച്ചയക്കുക എന്നതും, ഏററവും കൂടുതൽ കോഴ വാങ്ങുന്ന സ്കൂളിൽ തന്റെ കുട്ടിയെ പഠിപ്പിക്കുക എന്നതും ജീവിത 'സുരക്ഷിതത്വ' ത്തിന്റെ ശരിയായ മാർഗമാണ് എന്നൊരു ചിന്ത മധ്യവർഗസമൂഹത്തിലുണ്ടാവുകയും, ഈ സുരക്ഷിതത്വചിന്തയുടെ, വിശേഷിച്ച് വിദ്യാഭ്യാസ സുരക്ഷിതത്വചിന്തയുടെ സ്വാധീനം തൊഴിലാളി വർഗസമൂഹത്തെതന്നെ ബാധിക്കുകയും ചെയ്തു.

എം.പി.പരമേശ്വരൻ

പ്രീപ്രൈമറി-പ്രൈമറി-സ്വാശ്രയവിദ്യാഭ്യാസരംഗത്താണ് മുളച്ചുപൊട്ടുന്നത്. മിഷനറി വിദ്യാഭ്യാസത്തിന്റെ പിൻതുടർച്ചയായ വർഗ്ഗീയ വിദ്യാഭ്യാസ സ്ഥാപനമാണ് 1959-ൽ വിദ്യാഭ്യാസ ബില്ലിനെതിരെ വിദേശധനം സ്വീകരിച്ചുകൊണ്ട് അട്ടിമറിസമരത്തിന് നേതൃത്വം കൊടുത്തത്. കേരളത്തിൽ സംഭവിച്ച വിദ്യാഭ്യാസവിപ്ലവത്തിന്റെ ചരിത്രമെഴുതുന്ന വിപ്ലവചരിത്രകാരൻമാർ, മിഷനറി വിദ്യാഭ്യാസം കേരളവിദ്യാഭ്യാസരംഗത്ത് സൃഷ്ടിച്ച പരിവർത്തനത്തെപ്പറ്റി ഉന്മാദം കൊള്ളുമ്പോൾ, അത് ബ്രിട്ടീഷ് കൊളോണിയലിസത്തിന്റെ രാഷ്ട്രീയാധികാരനിർവ്വഹണത്തിന്റെ ഭാഗമായുണ്ടായ അനിവാര്യമായ ഗുണഫലമാണ് എന്ന വസ്തുത മറന്നുപോകുന്നു. മിഷനറിവിദ്യാഭ്യാസത്തിന്റെ വ്യാപനം, ചാതുർവർണ്യാധിഷ്ഠിതമായ വിദ്യാഭ്യാസമനശാസ്ത്രത്തെ വെല്ലുവിളിക്കുന്നുവെങ്കിലും, അത് അധഃസ്ഥിതവർഗത്തിന്റെ രാഷ്ട്രീയാവശ്യമെന്ന നിലയിൽ ഉന്നയിക്കപ്പെടുന്ന വിദ്യാഭ്യാസാവകാശത്തെ അംഗീകരിച്ചിരുന്നില്ല. മുതലാളിത്ത-ജനാധിപത്യത്തിന്റെ ചൂഷണാത്മകമായ തിൻമകളും, കൊളോണിയൽമാലിന്യവും മിഷനറിവിദ്യാഭ്യാസഘടനയയിൽ എന്നും പറ്റിപ്പിടിച്ചിരുന്നു. രാജ്യത്തെ അധിനിവേശശക്തിക്ക്‌വിൽക്കുന്ന ഒരു മനശാസ്ത്രപദ്ധതിയും, ബൗദ്ധികമായ അടിമത്തവും 'മിഷനറി' സ്ഥാപനത്തിന്റെ വിദ്യാഭ്യാസഘടനയിലുണ്ടായിരുന്നു. അയ്യങ്കാളിയും, പൽപുവും ഉൾപ്പെടുന്ന ശ്രീനാരായണനവോത്ഥാനപ്രസ്ഥാനത്തിന്റെ ഉൽപ്പന്നമായ ജനകീയവിദ്യാഭ്യാസഅവകാശത്തിന്റെ രാഷ്ട്രീയത്തിന് എതിരുനിൽക്കുന്ന ഒരു കൊളോണിയൽ കാഴ്ചപ്പാട് മിഷനറിവിദ്യഭ്യാസത്തിലുണ്ടായിരുന്നു. ബ്രിട്ടീഷ് കൊളോണിയലിസവും നവോത്ഥാനപ്രസ്ഥാനവും തമ്മിലുള്ള കർമ്മബന്ധുത്വം തികച്ചും ഉപരിപ്ലവമായിരുന്നു. എന്നാൽ അവ തമ്മിലുള്ള വൈരുദ്ധ്യം അടിസ്ഥാനപരമായിരുന്നു. അതുകൊണ്ടാണ് 1957-ലെ വിദ്യാഭ്യാസബില്ലിനെതിരെയുള്ള യുദ്ധത്തിന്റെ നായകസ്ഥാനത്ത്, മിഷനറി വിദ്യാഭ്യാസസ്ഥാപനത്തിന്റെ പിൻതുടർച്ചയായ ക്രിസ്ത്യൻപള്ളി പ്രത്യക്ഷത്തിൽതന്നെ രംഗപ്രവേശം ചെയ്തത്. വിദ്യാഭ്യാസബില്ല് നവോത്ഥാനവിപ്ലവത്തിന്റെ പിൻതുടർച്ചയും, ക്രിസ്ത്യൻപള്ളിയും മറ്റ് ജാതി-മതസ്ഥാപനങ്ങളും മിഷനറി വിദ്യാഭ്യാസത്തിന്റെ പിന്തുടർച്ചയുമായിരുന്നു.

വിദ്യാഭ്യാസബില്ല് അവതരിപ്പിച്ച് വിദ്യാഭ്യാസവിപ്ലവത്തിന്റെ പാതയിലൂടെ കേരളം മുന്നേറിക്കൊണ്ടിരിക്കുമ്പോൾതന്നെ 1970 കളിൽ, അൺ-എയ്ഡഡ് സ്വാശ്രയവിദ്യാഭ്യാസ സ്ഥാപനങ്ങളുടെ ശൃംഖലക്ക് രൂപംകൊടുത്തത്, വിദ്യാഭ്യാസബില്ലിനെതിരെ സമരം നടത്തിയ ജാതി - മതവിദ്യാഭ്യാസ സ്ഥാപനങ്ങൾ തന്നെയായിരുന്നു. വിദേശത്ത് നിന്ന് വമ്പിച്ചതോതിൽ ധനസഹായം ലഭിച്ചുകൊണ്ടിരുന്ന ജാതി-മതസ്ഥാപനങ്ങൾക്ക് ഈ രംഗത്ത് മുൻകൈയുണ്ടാവുന്നു. 1970 കളിൽ ആരംഭിക്കുന്ന ധനകാര്യ കോളനീകരണത്തിന്റെ ഉൽപ്പന്നമായിരുന്നു, സ്കൂൾതലത്തിൽ ഈ സ്വാശ്രയവിദ്യാഭ്യാസ ശൃംഖല. ഇന്ന് വിദേശത്ത്നിന്ന് നിർല്ലോഭമായി ധനം ലഭിക്കുന്ന മാതാഅമൃതാനന്ദമയിക്ക് പ്രീപ്രൈമറി സ്കൂൾ മുതൽ സൂപ്പർ സ്പെഷ്യാലിററി മെഡിക്കൽ കോളേജും, എഞ്ചിനിയറിംഗ് കോളേജും നിർമ്മിച്ചുകൊണ്ട് ഇ.എം.എസ് മന്ത്രിസഭ രൂപകൽപ്പനചെയ്ത വിദ്യാഭ്യാസ വിപ്ലവത്തെ പരിഹസിക്കാൻ കഴിയുന്നതിന് കാരണം ഒരു രണ്ടാം അധിനിവേശമാണ്. ബ്രിട്ടീഷ് കൊളോണിയലിസത്തിന്റെ നിരാസത്തോടെ, ഇന്ത്യയ്ക്ക് ലഭിച്ച സ്പേസിൽ ഒരു വിദ്യാഭ്യാസവിപ്ലവത്തിന് രൂപം കൊടുക്കുന്നത് 1957-ലെ ഗവൺമെന്റാണ്. ആ സ്പേസിൽ ഇപ്പോൾ ധനകാര്യമൂലധനം കടന്നുവരികയും, നമ്മുടെ വിദ്യാഭ്യാസം ധനകാര്യാധിനിവേശത്തിന് പൂർണ്ണമായും അടിമപ്പെടുകയും ചെയ്തിരിക്കുന്നു.

*ഫ്രാങ്കിയും, ഇക്ബാലും, ഐസക്കും, ബേബിയും, പരമേശ്വരനുമെല്ലാം* ഉൾപ്പെടുന്ന ഒരു ധനകാര്യാധിനിവേശദല്ലാൾ സംഘം, വളരെ വിദഗ്ദമായാണ്, കേരളത്തിന്റെ ഇടതുപക്ഷവിദ്യാഭ്യാസ ജിവിതത്തെ അപഥസഞ്ചാരത്തിലേക്ക് തള്ളിവിട്ടത്. ക്രിമിനൽ മൂലധനത്തിൽ നിന്ന് രൂപപ്പെടുന്ന മാനവീയങ്ങളും, സായീസംഗീതസഭകളും, സ്വരലയങ്ങളും, വിദ്യാഭ്യാസകടക്കെണിയിൽകുടുങ്ങി വിഷം കഴിച്ച് ആത്മഹത്യ ചെയ്യുന്ന കുടുംബങ്ങളുടെ കുരുതിത്തറയിൽനിന്നും പുറപ്പെടുന്ന ഹൃദയശൂന്യതയുടെ വാദ്യഘോഷങ്ങളാണ്. മുണ്ടശ്ശേരിയുടെയും ഇ.എം.എസിന്റെയും നെഞ്ചിൽ ചവിട്ടിക്കൊണ്ട് വിദേശധനകാര്യാധിനിവേശത്തിന്റെ കാലുകൾ ആഭാസനൃത്തം ചവിട്ടുകയാണ്. 'ഉദരനിമിത്തം ബഹുകൃതവേഷം' എന്നുപാടിയ കവി, ഈ മാനവീയ സ്വരലയശരീരങ്ങളുടെ മൃഗീയതയെക്കുറിച്ച് ഇങ്ങനെയൊരു ദുഃസ്വപ്നം വിഭാവന ചെയ്തിട്ടുണ്ടാവില്ല. ●

***ഇപ്പോൾ കേരളത്തിലെ ഉന്നതവിദ്യാഭ്യാസത്തിന്റെ ഉത്തുംഗമണ്ഡലമായ 'ഗവേഷണ'ത്തിന് ചെലവിന് കൊടുക്കുന്നത് വിമോചനസമരത്തിന് ചെലവിന് കൊടുത്ത അതേ ധനകാര്യ ശക്തികൾ തന്നെയാണ് എന്ന കാര്യത്തിൽ ആന്റണിക്ക് ആനന്ദത്തിന് വകയുണ്ട്. നാണയപ്രയോഗത്തിലൂടെ അമേരിക്കൻ സാമ്രാജ്യത്വം ഇന്ത്യൻ രാഷ്ട്രീയത്തിൽ നടത്തിക്കൊണ്ടിരുന്ന ഇടപെടലിന്റെ സമ്മോഹനവും ഉദാരവുമായ ഉൽപ്പന്നമായിരുന്നു എ.കെ.ആന്റണി.***



ഫോട്ടോ: എ.ടി.മോഹൻരാജ്

സുകേതു

# മാതൃവിലാപം



കുട്ടികളുടെയച്ഛൻ മൂളിപ്പാടുന്നു; കക്കൂസിൽ.
പാൽക്കാരാ ഒന്നുതൊട്ടോളൂ... ഈ വിരലുകൾ;
പതിവുപോലെ.
മീൻകാരാ ഒന്നു മണത്തോളൂ... ഈ വിയർപ്പ്;
നിന്റെ കുട്ടയിൽ തലയിട്ടു തിരയുംവരെ.
കുട്ടികളുടെയച്ഛൻ നുരഞ്ഞുപൊങ്ങുന്നു; കുളിമുറിയിൽ.
ഭിക്ഷക്കാരാ എത്രതവണ പറഞ്ഞിട്ടുണ്ട്,
നേരംകെട്ടനേരത്ത് വരരുതെന്ന്.
ദേ, കണ്ടോ എരണംകെട്ട കുട്ട്യോളും എഴുന്നേറ്റു.
ഇനി ഒന്നും നടക്കത്തില്ല.
പോ... മറയത്തുപോ...
കുട്ടികളുടെയച്ഛൻ തീൻമേശയിൽ–
വെച്ചുവിളമ്പിയതോരോന്നും സൂക്ഷ്മപരിശോധനയ്ക്ക്
വിധേയമാക്കുന്നു.
ലാബ് ടെക്നീഷ്യന്റെ കണ്ണുകൾ.
ഒടുവിൽ ഒരൊറ്റ ശബ്ദംക്കൊണ്ട് റിസൽട്ട്:
ത്ഥ്.....പ്.....ഫൂ !
അയൽക്കാരാ.... അല്പനേരംകൂടി....
ഈ പണ്ടാരക്കാലനെ കെട്ടുകെട്ടിക്കട്ടെ
ക്ഷമിക്കൂ ഭൂമിയോളം
അങ്ങനെയുള്ളവർക്കേ സ്വർഗ്ഗരാജ്യം

കെ. സി. വേലായുധൻ

# വിരൽവീഴ്ത്തുകൾ



ജീവിതം പോലെ
നുരഞ്ഞുപതയുന്ന കള്ളിൽ
വിരലാഴ്ത്തി
ഒരു തുള്ളി
പല തുള്ളി
വെറും നിലത്ത്.
ചരലിൽ.
നറുമണിലിൽ.
അതാരാണ് കുടിച്ചുതീർത്തത്
മണ്ണടിഞ്ഞവരിലാരാണ്
നിർവൃതി നേടിയത്
മുൻമുറയിലെ ഏതു കണ്ണി.
ആരായാലെന്ത്
എല്ലാം അവർതന്നെയല്ലേ
അവർ തന്നെയല്ലേ
വിരൽ വീഴ്ത്തുന്നതും.

# നാലാംലോകവാദക്കാർക്ക് മുൻഗണന കിട്ടിയാൽ പുതിയ പാർട്ടി വരും

അഭിമുഖം : ജയ്ദേവ്.കെ.വി

## ബർലിൻ കുഞ്ഞനന്തൻ നായർ

**പേടിച്ച് ഒരിടത്തിരുന്നാൽ ഒന്നും നടക്കില്ല. പേടിക്കാൻ തുടങ്ങിയാൽ പിന്നെ നിങ്ങളോടെനിക്കെന്തെങ്കിലും മിണ്ടാൻ കഴിയുമോ? മിണ്ടിയാൽ അതിനെ അച്ചടക്കലംഘനം എന്നൊന്നും പറഞ്ഞാൽ ശരിയാകില്ല. *അച്ചടക്കത്തിന്റെ ഖഡ്ഗം ഉപയോഗിച്ച് പ്രത്യയശാസ്ത്രത്തിന്റെ കഴുത്തറക്കാൻ കഴിയില്ല* എന്ന് 1964ൽ ഇ.എം.എസ്. തന്നെ പറഞ്ഞിട്ടുണ്ട്. അതുകൊണ്ടെന്തായി? പാർട്ടി രണ്ടായി. ഇന്നത്തെ പാർട്ടിയുണ്ടായി. അച്ചടക്കം എന്ന ഉമ്മാക്കി കാണിച്ചിട്ടൊന്നും ആളെ വിരട്ടാൻ നോക്കണ്ട.**

*കുഞ്ഞനന്തൻനായർ ബർലിൻകുഞ്ഞനന്തൻ നായർ ആയതെങ്ങനെയാണ്?*

ന്യൂ ഏജ് എന്ന ഇംഗ്ലീഷ് പത്രത്തിന്റെ ലേഖകനായിട്ടാണ് ഞാൻ ജർമ്മനിയിൽ എത്തുന്നത്. പിന്നെ *ബ്ലിറ്റ്സിന്റെ* യൂറോപ്യൻ കറസ്പോണ്ടന്റായി. ബർലിൻ ആസ്ഥാനമാക്കി യൂറോപ്പ് മുഴുവനും അതിന് വേണ്ടി സഞ്ചരിച്ചു. ലോകത്ത് ഓരോ ആഴ്ചയും സംഭവിക്കുന്ന വിപ്ലവപ്രാധാന്യമുള്ള കാര്യങ്ങൾ വിശകലനം ചെയ്യുന്ന ഒരു സ്ഥിരം കോളവും *ബ്ലിറ്റ്സിൽ* കൈകാര്യം ചെയ്തു. ഇ.എം.എസ്സും അജയഘോഷും നിർദ്ദേശിച്ചത് പ്രകാരമാണ് ഞാൻ ബർലിനിലെത്തുന്നത്.

*ബ്ലിറ്റ്സ് നിർവ്വഹിച്ച രാഷ്ട്രീയ ദൗത്യം എന്തായിരുന്നു?*

അതൊരു ഇടതുപക്ഷ പത്രമാണ്. ആ കാലയളവിലുള്ളതായ ഇടതുപക്ഷ പ്രസ്ഥാനത്തെ ശക്തിപ്പെടുത്താനുള്ള ദൗത്യമാണ് ബ്ലിറ്റ്സ് നിർവ്വഹിച്ചത്. ആന്റി ഇംപീരിയലിസ്റ്റ് ആന്റി ഫാസിസ്റ്റ് പത്രം. സോവിയറ്റ് അനുകൂല നിലപാടായിരുന്നു. ഇടക്ക് ചൈനയെ അനുകൂലിച്ചു. പിന്നെ ചൈനക്ക് വിരുദ്ധവുമായി. ഇടതുപക്ഷ ബൂർഷ്വാ പത്രം എന്ന് പറയുന്നതാണ് ശരി.

*പൊതുതെരഞ്ഞെടുപ്പിലൂടെ അധികാരത്തിലെത്തിയ ലോകത്തിലെ ആദ്യത്തെ കമ്മ്യൂണിസ്റ്റ് സർക്കാരിന്റെ മുഖ്യമന്ത്രിയുടെ പൊളിറ്റിക്കൽ സെക്രട്ടറിയായിരുന്നു താങ്കൾ. ഇ.എം.എസ് മന്ത്രിസഭയെ താഴെയിറക്കിയതിന് പിന്നിൽ സി.ഐ.എ പ്രവർത്തനമുണ്ടായിരുന്നുവെന്ന് അക്കാലത്ത് തന്നെ തിരിച്ചറിയാൻ പൊളിറ്റിക്കൽ സെക്രട്ടറിയായിരുന്ന താങ്കൾക്ക് സാധിച്ചിരുന്നോ?*

സാധിച്ചിട്ടുണ്ട്. കേന്ദ്രപ്രതിരോധമന്ത്രിയായിരുന്ന കൃഷ്ണമേനോന്റെ സന്ദേശത്തിൽ നിന്നാണ് തിരിച്ചറിയാൻ സാധിച്ചത്. നെഹ്റു മന്ത്രിസഭയിൽ കേരളത്തോട് വലിയ അനുഭാവം പുലർത്തിയിരുന്ന വ്യക്തിയാണ് അദ്ദേഹം. വി.കെ.കൃഷ്ണമേനോൻ, നിഖിൽ ചക്രബർത്തി മുഖാന്തിരം അത്തരം കാര്യങ്ങളെല്ലാം ഞങ്ങൾക്കയച്ചുതരുമായിരുന്നു. കേരളത്തിലേക്ക് വരാൻ ഒരുപാട് യൂറോപ്യന്മാർ ടിക്കറ്റ് ബുക്ക് ചെയ്യുന്നുണ്ടെന്ന വിവരമാണ് ആദ്യം കിട്ടിയത്. മദ്രാസിൽ നിന്ന് നേരെ തിരുവനന്തപുരത്തേക്കാണ് വരവ്. അമേരിക്കക്കാരാണ് ഏറെയും. ഐ.ബി അന്വേഷിച്ചപ്പോൾ ഇവരുടെ വരവിൽ എന്തോ ഗൂഢോദ്ദേശം ഉണ്ടെന്ന് മനസ്സിലായി.

*അമേരിക്കൻ പണം അന്നുതൊട്ടേ അട്ടിമറിക്കാർക്ക് ലഭ്യമാകുന്നുണ്ടോ?*

മന്നത്തു പത്മനാഭനടക്കം പലരെയും അവർ സ്വാധീനിച്ചിട്ടുണ്ട്. എം.ആർ.എ എന്ന സി.ഐ.എ സ്ഥാപനമാണ് മന്നത്തിനെ സ്വാധീനിക്കാൻ എത്തിയത്. ഇവർ വഴി നാലുകോടിയോളം ഉറുപ്പിക വിമോചനസമരകാലത്ത് ഇവിടെ ചെലവാക്കിയിട്ടുണ്ട്. ഇ.എം.എസിനും ആഭ്യന്തമന്ത്രിയായിരുന്ന അച്യുതമേനോനും സി.ഐ.എ അട്ടിമറിയുടെ സാധ്യതയെക്കുറിച്ച് ബോധ്യമുണ്ടായിരുന്നു. രഹസ്യാന്വേഷണത്തിനായി സി.ഐ.ഡികളെ അച്യുതമേനോൻ ഏർപ്പാടാക്കിയിരുന്നു. സി.ഐ.എ പ്രവർത്തനത്തിനായി തിരുവനന്തപുരത്ത് നാലു ഫ്ളാറ്റുകൾ വാടകക്ക് എടുത്തിട്ടുണ്ടായിരുന്നു. ആയുധമുപയോഗിച്ച് വിപ്ലവം നടപ്പിലാക്കാൻ ലോകമെമ്പാടും ശ്രമം നടക്കുമ്പോൾ അതൊന്നുമില്ലാതെ വോട്ടുപെട്ടിയിലൂടെ കേരളത്തിൽ എങ്ങനെ വിപ്ലവം വന്നു എന്ന് അവർക്കറിയണമായിരുന്നു. അമേരിക്കയിലെ *ന്യൂയോർക്ക് ടൈംസ്* പത്രത്തിൽ അതിന്റെ ഉടമസ്ഥൻമാരിലൊരാൾ കൂടിയായ സ്ലുസ്ബർഗർ എന്ന പത്രപ്രവർത്തകൻ വൻ പ്രാധാന്യത്തോടെ ഒരു ലേഖനമെഴുതി. കേരളം എങ്ങനെ കമ്മ്യൂണിസ്റ്റായി എന്നായിരുന്നു തലക്കെട്ട്. 'പുസ്തകം പുഴുങ്ങിത്തിന്നാൻ പറ്റുമായിരുന്നുവെങ്കിൽ 'കേരളം കമ്മ്യൂണിസ്റ്റാകുമായിരുന്നില്ല' എന്നാണ് ലേഖനം തുടങ്ങുന്നത്. കേരളത്തിൽ വളരെയധികം സാക്ഷരതയുണ്ട്, വളരെയധികം പുസ്തകങ്ങളുണ്ട്, അതേ സമയം അത്രയധികം ദാരിദ്ര്യവുമുണ്ട്. ഭക്ഷണക്ഷാമവുമുണ്ട്. 'ദാരിദ്ര്യം+സാക്ഷരത=വിപ്ലവം' എന്ന അരാജകത്വവാദികളുടെ സിദ്ധാന്തമാണ് ആ റിപ്പോർട്ടിൽ അവതരിപ്പിച്ചത്. സ്ലുസ് ബർഗർ തിരിച്ചുപോയി ഈ റിപ്പോർട്ട് പ്രസിദ്ധീകൃതമായതിന് ശേഷമാണ് കേരളത്തിൽ സി.



ബർലിൻ കുഞ്ഞനന്തൻനായർ ഫോട്ടോ: എൻ.പ്രദീപ്

**കണ്ടൽക്കാടിന്റെ പേരിൽ ആശുപത്രി നിർമ്മാണം തടുക്കുക, സയലന്റുവാലിയിൽ നാലഞ്ച് കുരങ്ങന്മാരുള്ളത് കൊണ്ട് വൈദ്യുതി നിലയം പാടില്ലെന്ന് പറയുക, കാട്ടുകള്ളന്മാർവന്ന് അവിടത്തെ മഴക്കാടുകളൊക്കെ ഇതിനിടയിൽ വെട്ടിക്കൊണ്ടുപോയി. ഇപ്പോൾ കാടും പോയി, കുരങ്ങും പോയി, വൈദ്യുതി നിലയവും പോയി. ശാസ്ത്രസാഹിത്യ പരിഷത്തിന്റെ അശാസ്ത്രീയ നിലപാടുകളുടെ ഫലമാണിത്. കഴിഞ്ഞ പത്ത് കൊല്ലമായി എം.പി.പരമേശ്വരനൊക്കെക്കൂടി വരട്ടി വരട്ടി രസായനമാക്കിക്കൊണ്ടുവരികയാണ്. വ്യക്തമായ തെളിവുണ്ട്.**

ഐ.എ വന്നുതുടങ്ങുന്നത്.

*സി.ഐ.എ അന്ന് ഏതെല്ലാം രീതിയിലാണ് പ്രവർത്തിച്ചത് ?*

പണം കൊണ്ട് പല രീതിയിൽ അട്ടിമറി നടത്താൻ കഴിയും. ബോധപൂർവ്വം പ്രകോപനം ഉണ്ടാക്കാം. പൊതുയോഗങ്ങളിലും ജാഥകളിലുമൊക്കെ പണം കൊടുത്ത് ഗുണ്ടകളെ തിരുകിക്കയറ്റി അക്രമമുണ്ടാക്കുക, പോലീസിനെ കല്ലെറിയുക, പോലീസിനെക്കൊണ്ട് വെടിവെപ്പിക്കുക ഇതൊക്കെ സംഭവിച്ചിട്ടുണ്ട്. ലക്ഷക്കണക്കിന് ആൾക്കാരെ സംഘടിപ്പിച്ച് സെക്രട്ടറിയേറ്റ് പിടിച്ചെടുക്കാനുള്ള ആലോചനയുണ്ടായി. വിമോചനസമരം എന്നാണ് അതിന് പേരിട്ടത്. കുട്ടനാട്ടിലെ കൃഷിക്കാരെക്കൊണ്ട് സമരം ചെയ്യിപ്പിച്ചിട്ടുണ്ട്. കാവാലം പണിക്കരെയും കെ.എം.കോരയെയുമൊക്കെപോലുള്ള വൻ ജന്മിമാർ കൃത്രിമഭക്ഷണക്ഷാമമുണ്ടാക്കാനായി കൃഷിയിറക്കിയില്ല. നാട്ടിൽ പരക്കെ കുഴപ്പമാണെന്ന് വരുത്തിത്തീർക്കാനുള്ള ബോധപൂർവ്വമുള്ള ശ്രമങ്ങൾ സി.ഐ.എയുടെ സഹായത്തോടെ കേരളത്തിലുണ്ടായി. വിമോചനസമരത്തിന്റെ മുന്നോടിയായി നടന്ന അട്ടിമറിസാധ്യതകളുടെ റിപ്പോർട്ട് ഞാൻ ഇ.എം.എസിന് നല്കിയിട്ടുണ്ടായിരുന്നു.

*എന്തുകൊണ്ട് അട്ടിമറിശ്രമത്തെ പ്രതിരോധിക്കാനും പരാജയപ്പെടുത്താനും സർക്കാരിന് കഴിയാതെ പോയി?*

പോലീസിനെക്കൊണ്ടല്ലേ പ്രതിരോധിപ്പിക്കേണ്ടത്? എന്താണ് പോലീസ്? മന്ത്രിമാർ മാത്രമേ അന്ന് കമ്മ്യൂണിസ്റ്റ്കാരായി ഉണ്ടായിരുന്നുള്ളൂ. ഉദ്യോഗസ്ഥൻമാർ കമ്മ്യൂണിസ്റ്റ്കാരായിരുന്നില്ല. അതുകൊണ്ടാണ് വിപ്ലവം ജയിക്കണമെങ്കിൽ തൊഴിലാളി വർഗസർവ്വാധിപത്യം വേണം എന്ന് മാർക്സ് പറഞ്ഞത്. ജനങ്ങളോട് പ്രതിപത്തിയും സ്നേഹവും ഉള്ള ആൾക്കാർ ഉദ്യോഗത്തിലുണ്ടായിരുന്നില്ല. അസംബ്ലിയിലാണെങ്കിൽ വലിയ ഭൂരിപക്ഷവും ഉണ്ടായിരുന്നില്ല.

*എം.ഗോവിന്ദൻ, സി.ജെ.തോമസ്, എം.കെ.സാനു തുടങ്ങിയ സാംസ്കാരിക രംഗത്തെ പലരും അക്കാലത്ത് കമ്മ്യൂണിസ്റ്റ് സർക്കാരിനെ അട്ടിമറിക്കാൻ കൂട്ടുനിന്നു എന്ന് ആരോപണമുണ്ടായിരുന്നല്ലോ?*

അവരൊക്കെ വിമോചന സമരത്തിന്റെ കൂട്ടുകാരായിരുന്നു. വിദ്യാഭ്യാസ ബില്ല് ബുദ്ധിജീവി വിഭാഗത്തിൽ പലർക്കും ഇഷ്ടപ്പെട്ടിരുന്നില്ല. മാനേജ്മെന്റിന്റെ തോന്ന്യാസങ്ങൾക്ക് അറുതിയുണ്ടാക്കിയത് ആ ബില്ലായിരുന്നു. തൊഴിലാളി നേതാക്കന്മാരൊക്കെ അധികാരത്തിൽ വരുന്നത് അന്നത്തെ ബുദ്ധിജീവികൾക്ക് ഇഷ്ടമായിരുന്നില്ല. അവർ ആഗ്രഹിച്ചിട്ടുണ്ടാവുക ഭരണകാര്യങ്ങളിൽ അവർക്കായിരിക്കണം നേതൃത്വം ഉണ്ടാവേണ്ടത് എന്നാണല്ലോ.

*സി.ഐ.എക്കെതിരെ പ്രവർത്തിച്ച ആൾ എന്ന നിലയിൽ ഏതെങ്കിലും രാജ്യത്ത് വെച്ച് താങ്കൾക്കുനേരെ*

**എ.കെ.ജിയുടെ വ്യക്തിത്വത്തെ മറ്റാരോടാണ് താരതമ്യപ്പെടുത്തേണ്ടത്. അജഗജാന്തരമാണ് അന്നത്തെ നേതാക്കന്മാരുടെ വ്യക്തിത്വവും ഇന്നത്തെ നേതാക്കന്മാരുടെ വ്യക്തിത്വവും. ഇന്ന് പാർട്ടിസ്ഥാപനവൽക്കരിച്ചുപോയി. എല്ലാ ഭരണപാർട്ടികൾക്കും ഇതു വരും. പാർലിമെന്റിസത്തിന്റെ അപകടമാണിത്. ഭരണത്തിലിരുന്നാൽ ഇങ്ങനെയൊക്കെ വരും. പിന്നെയത് വിട്ടുപോവാൻ തോന്നില്ല. അതുകൊണ്ട്, വ്യക്തിത്വത്തെക്കുറിച്ചന്വേഷിക്കുമ്പോൾ നമ്മൾ ആദ്യം കാണേണ്ടത് മഹാന്മാരായ വ്യക്തികൾ എല്ലാ കാലത്തും ഉണ്ടായി എന്ന് വരില്ല എന്നുള്ളതാണ്.**


എ.കെ.ജി

*എപ്പോഴെങ്കിലും ശാരീരികമായ അക്രമണമുണ്ടായോ?*

വധശ്രമമൊന്നും ബർലിനിൽ വെച്ച് എനിക്ക്നേരെ ഉണ്ടായിട്ടില്ല. ബർലിനിലെ എന്റെ ഫ്ളാറ്റിൽ കള്ളത്താക്കോലിട്ട് തുറന്ന് അവർ രേഖകൾ മോഷ്ടിക്കുകയുണ്ടായി. എന്റെ പുസ്തകത്തിന്റെ രണ്ടാം വാല്യത്തിന്നാവശ്യമായ രേഖകൾ അങ്ങനെ നഷ്ടപ്പെട്ടു. അമേരിക്കയിൽ പ്രവേശിക്കുവാനുള്ള അനുവാദം എന്നെപ്പോലുള്ള 'ബ്ലാക്ക് ലിസ്റ്റുകാർക്ക്' നിഷേധിക്കപ്പെട്ടിരുന്നു. അതുകൊണ്ട് ഐക്യരാഷ്ട്രസഭയിൽ പോകാൻപോലും സാധിക്കാതെ വന്നു. സി.ഐ.എയെക്കുറിച്ച് ഞാൻ എഴുതിയ പുസ്തകങ്ങൾ അവിടെയുള്ളബുക്ക്സ്റ്റാളുകളിൽ നിന്ന് അവർ മൊത്തമായി വാങ്ങിക്കൊണ്ടുപോയി നശിപ്പിച്ചിട്ടുണ്ട്. എയ്ഡ്സിന്റെ രഹസ്യത്തെക്കുറിച്ചുള്ള ഒരു പുസ്തകം ശാസ്ത്രസാഹിത്യപരിഷത്തുകാർതന്നെ ഇവിടെ പിൻവലിച്ചിട്ടുണ്ടല്ലോ.

*എയ്ഡ്സിന് പിന്നിലുള്ള രഹസ്യം വെളിവാക്കുന്ന പുസ്തകം പരിഷത്തുകാർ എന്തിനാണ് പിൻവലിച്ചത്?*

പുസ്തകം ചെലവാകാത്തത് കൊണ്ട് പിൻവലിക്കുന്നു എന്നാണ് ശാസ്ത്രസാഹിത്യപരിഷത്തുകാർ പറഞ്ഞത്. പച്ചക്കള്ളമാണത്. സി.ഐ.എയുടെ സമ്മർദ്ദം കൊണ്ട് പിൻവലിച്ചതാണത്. എയ്ഡ്സ് എന്ന രോഗം 'ബയോളജിക്കൽ വെപ്പൺ' ആയി ഉപയോഗിക്കുന്നതിനെക്കുറിച്ചാണ് ആ പുസ്തകത്തിൽ പ്രതിപാദിച്ചത്. ശത്രുരാജ്യത്തെ കീഴടക്കിയാൽ അവിടെ എയ്ഡ്സ് വിതരണം ചെയ്യുക. ഇതെങ്ങനെ അമേരിക്കപോലുള്ള രാജ്യം ചെയ്യും എന്നതിനെക്കുറിച്ച് നടത്തിയ ഗവേഷണമാണ് ആ പുസ്തകം. എം.പി.പരമേശ്വരനും ഞാനും തയ്യാറാക്കിക്കൊടുത്ത കൈയ്യെഴുത്ത് പ്രതി പരിഷത്തുകാർ അച്ചടിച്ചു. ബി.ഇക്ബാലാണ് മുഖവുര എഴുതിയത്. ആ പുസ്തകം പെട്ടെന്ന് അപ്രത്യക്ഷമായി. അമേരിക്കൻ ഏജന്റുമാർ വന്ന് പുസ്തകം വാങ്ങിക്കൊണ്ടുപോകുകയോ അല്ലെങ്കിൽ പണം കൊടുത്ത് ചുട്ടുകരിപ്പിക്കുകയോ ചെയ്തിട്ടുണ്ടാകുമെന്നാണ് എനിക്ക് തോന്നുന്നത്.

*പരിഷത്തിന്റെയും സി.ഡി.എസിന്റെയും ചില പ്രവർത്തനങ്ങൾക്ക് പിന്നിൽ സി.ഐ.എ പിൻബലമുള്ള ഗൂഢലക്ഷ്യങ്ങളുണ്ടായിരുന്നുവെന്ന് താങ്കൾ ആരോപിക്കുന്നുണ്ട്?*

വളരെ മുമ്പേ എനിക്ക് അവരുടെ പ്രവർത്തനങ്ങളെക്കുറിച്ച് സംശയമുണ്ടായിരുന്നു. ആരോപണം തെളിയിക്കാനുള്ള രേഖകളുണ്ട്. അമേരിക്കൻ പണം ആംസ്റ്റർഡാം വഴിക്കാണ് വരുന്നത്. കോടീശ്വരൻമാർ അവരുടെ വരുമാനത്തിന്റെ നല്ലൊരു പങ്ക് കമ്മ്യൂണിസത്തെ നശിപ്പിക്കാനായി നീക്കി വെക്കുന്നുണ്ട്. ഈ പണമൊക്കെ ആവശ്യമുള്ളയിടത്തേക്ക് ഒഴുകുന്നത് പലതരം ഫൗണ്ടേഷനുകളിലൂടെയും സർവ്വകലാശാലകളിലൂടെയുമൊക്കെയാണ്. സി.ഡി.എസിൽക്കൂടിയും കേരളസർവ്വകലാശാലയിൽ കൂടിയും ഇവിടെയുമെത്തി.

*സി.ഡി.എസിലൂടെയും പരിഷത്തിലൂടെയും അവർ നടപ്പിലാക്കിക്കൊണ്ടിരിക്കുന്നത് കമ്മ്യൂണിസത്തെ ഉന്മൂലനം ചെയ്യാനുള്ള ശ്രമം തന്നെയാണെന്ന് താങ്കൾ ഉറച്ചുവിശ്വസിക്കുന്നു.*

ചരിത്രം അവസാനിച്ചുവെന്ന് പറയുന്ന ഫുക്കിയാമയുടെ ഒരു തിയറിയുണ്ട്. മുതലാളിത്തം വികസിച്ച് വികസിച്ച് ജനകീയമുതലാളിത്തമാകും. പിന്നെയത് 'വെൽഫെയർ സ്റ്റേറ്റ്' ആയി മാറും. വർഗ്ഗസമരം വേണ്ട. സംഘടനകൾ പാടില്ല. മറ്റൊന്ന് അരാഷ്ട്രീയവത്കരണമാണ്. വിദ്യാർത്ഥികളൊന്നും സമരം ചെയ്യാൻ പാടില്ല. സമരവിമുക്തമായ കാമ്പസ് അതാണിപ്പോൾ ഇക്ബാലിന്റെ തിയറി. കമ്മ്യൂണിസ്റ്റ് ആശയങ്ങൾ ഉള്ളിടത്തൊക്കെ അതില്ലാതാക്കാനുള്ള പദ്ധതി നടക്കുന്നുണ്ട്. ആ പദ്ധതിയുടെ ഒരു ഭാഗം തന്നെയാണ് എം.പി.പരമേശ്വരന്റെ നാലാം ലോക സിദ്ധാന്തവും അതിന്റെ ഭാഗമായുള്ള പ്രവർത്തനങ്ങളും. കണ്ടൽക്കാടിന്റെ പേരിൽ ആശുപത്രി നിർമ്മാണം തടുക്കുക, സയലന്റുവാലിയിൽ നാലഞ്ച് കുരങ്ങന്മാരുള്ളത് കൊണ്ട് വൈദ്യുതി നിലയം പാടില്ലെന്ന് പറയുക, കാട്ടുകള്ളന്മാർവന്ന് അവിടത്തെ മഴക്കാടുകളൊക്കെ ഇതിനിടയിൽ വെട്ടിക്കൊണ്ടുപോയി. ഇപ്പോൾ കാടും പോയി, കുരങ്ങും പോയി, വൈദ്യുതി നിലയവും പോയി. ശാസ്ത്രസാഹിത്യപരിഷത്തിന്റെ അശാസ്ത്രീയ നിലപാടുകളുടെ ഫലമാണിത്. കഴിഞ്ഞ പത്ത് കൊല്ലമായി എം.പി.പരമേശ്വരനൊക്കെക്കൂടി വരട്ടി വരട്ടി രസായനമാക്കിക്കൊണ്ടുവരികയാണ്. വ്യക്തമായ തെളിവുണ്ട്.

*ഈ കാര്യങ്ങൾ അടുത്ത കാലത്ത് മാത്രമാണല്ലോ താങ്കൾ പുറത്ത് വിട്ടത്?*

ഞാനിതൊക്കെ മുമ്പും പറഞ്ഞിട്ടുണ്ട്. അന്നിതൊന്നും ആരും ശ്രദ്ധിച്ചില്ല. വിവാദങ്ങൾ ചില ഘട്ടത്തിൽ മാത്രമേ ഉണ്ടാവുകയുള്ളൂ. അപ്പോഴേ കാര്യങ്ങൾ പൊതുശ്രദ്ധയിലെത്തൂ. ഉറങ്ങുന്ന മൂട്ടകളെ കിടക്കയുടെ അടിയിലിടുകയാണ് സി.ഐ.എയുടെ രീതി. അത് പെറ്റ് പെറ്റ് ആയിരം മൂട്ടയാകും. അതോടെ അത് സജീവ മൂട്ടയാകും. സോവിയറ്റ് യൂണിയനിൽ 25കൊല്ലം ഈ മൂട്ട ഉറങ്ങി. ഇതൊക്കെ ഗവേഷണം നടത്താനും കണ്ടുപിടിക്കാനും വലിയ ടീം



പി.ഗോവിന്ദപിള്ള

**ഇ.എം.എസിനെയും ഗോവിന്ദപ്പിള്ളയെയും താരതമ്യപ്പെടുത്താൻ കഴിയോ? ഇ.എം.എസ് തരംതാണപണ്ഡിതനാണെന്ന് ഗോവിന്ദപ്പിള്ള എഴുതിയിട്ടില്ലേ? ഇ.എം.എസിന് ചരിത്രപരമായൊരു വിലയുമില്ലെന്ന് ഗോവിന്ദപ്പിള്ള പറഞ്ഞില്ലേ. പണം വാങ്ങിയിട്ട്. ഇങ്ങനെ പറഞ്ഞതിന് ഒരു ലക്ഷം ഉറുപ്പികയാണ് കൊടുത്തത്. ചില ആൾക്കാർ പണം വാങ്ങിയിട്ട് ആൾക്കാരെ കൊല്ലുന്നില്ലെ. ആയിരം ഉറുപ്പിക കൊടുത്താൽ കൊല്ലാൻ ആളെ കിട്ടും.**

വർക്ക് വേണം. അത്തരം ടീം മുമ്പ് എനിക്കുണ്ടായിരുന്നു.

*സി.ഐ.എയെ സംബന്ധിച്ച പുസ്തകങ്ങൾ മാത്രം വായിക്കുന്ന ആളെന്ന ആക്ഷേപം താങ്കളെക്കുറിച്ചുണ്ട്.*

ഇത്തരം ആക്ഷേപങ്ങളൊക്കെ ആരാണ് വിലവെക്കുന്നത്. സി.ഐ.എ പുസ്തകങ്ങൾ മാത്രം വായിച്ച് ഒരാൾക്ക് കാര്യങ്ങൾ തിരിച്ചറിയാൻ പറ്റുമോ? അഥവാ അങ്ങനെ ആണെങ്കിൽത്തന്നെയെന്താ? കൃഷിയെക്കുറിച്ച് മാത്രം പഠിക്കുന്ന പ്രൊഫസർമാരില്ലേ? കശുവണ്ടിയെക്കുറിച്ച് മാത്രം പഠിക്കുന്ന ഗവേഷകരില്ലേ? അവരൊക്കെ മോശക്കാരാണെന്ന് പറയാൻ പറ്റില്ല. അശാസ്ത്രീയമായ വിമർശനങ്ങളാണിതൊക്കെ.

*കിഴക്കും പടിഞ്ഞാറും ജർമ്മനികൾ ഒന്നാകുന്നതും മതിൽ പൊളിച്ചുമാറ്റുന്നതും താങ്കൾ നേരിട്ടനുഭവിച്ചിട്ടുണ്ട്. ഇപ്പോൾ ഒന്നായി മാറിയ ജർമ്മനിയിലെ ജനങ്ങളുടെ അവസ്ഥയെന്താണ്?*

രണ്ടും ഒന്നായി. ഇപ്പോളൊരു പ്രധാനമന്ത്രി, ഒരു വിദേശമന്ത്രി, ഒരു തലസ്ഥാനം, പക്ഷേ ഇപ്പോൾ ജനങ്ങൾ പലരും പഴയ അവസ്ഥയിലേക്ക് തിരിച്ചുപോകാൻ ആഗ്രഹിക്കുന്നുണ്ട്. കിഴക്കൻ ജർമ്മനിയിൽ ഇപ്പോൾ ഒരു ഹിതപരിശോധന നടത്തിയാൽ അമ്പതു ശതമാനം കമ്മ്യൂണിസ്റ്റുകാരും തിരിച്ചുപോകണമെന്നുതന്നെ പറയും. ഏകീകരണം കൊണ്ട് നഷ്ടം വന്നത് കിഴക്കൻ ജർമ്മനിക്കാണ്. പടിഞ്ഞാറൻ ജർമ്മനിക്കാർക്ക് ഗുണം കിട്ടി. ഒന്നായെങ്കിലും രണ്ടിടത്തും രണ്ടുജീവിതം തന്നെയാണ്. ഉടുപ്പിലും നടപ്പിലുമെല്ലാം രണ്ടു രീതി. കുറ്റകൃത്യങ്ങൾ കൂടുതൽ ഇപ്പോഴും പടിഞ്ഞാൻ ഭാഗത്താണ്. കിഴക്ക് രാഷ്ട്രീയബോധം കൂടുതലുണ്ട്. ദരിദ്രരോടും ദരിദ്രരാഷ്ട്രങ്ങളോടും കിഴക്കുള്ള ജനങ്ങൾക്ക് സ്നേഹമുണ്ട്. റോഡിൽ ഒരാൾ മുറിവേറ്റ് കിടക്കുന്നത് കണ്ടാൽ പടിഞ്ഞാറൻ ജർമ്മനിക്കാരൻ തിരിഞ്ഞുനോക്കിയെന്ന് വരില്ല. കിഴക്കൻ കമ്മ്യൂണിസ്റ്റ്കാരൻ അവനെ ആശുപത്രിയിലെത്തിക്കും. ഭൗതികമായി സമ്പന്നരാണെന്ന ഹുങ്കിൽ പടിഞ്ഞാറുള്ളവൻ ജീവിക്കുമ്പോൾ ബൗദ്ധികമായി സമ്പന്നനാണെന്ന അഭിമാനത്തോടെ കിഴക്കൻ ജീവിക്കുന്നു.

*ഇന്ത്യയിൽ കമ്മ്യൂണിസ്റ്റ് ആശയത്തിനും വിപ്ലവത്തിനും, പ്രത്യേകിച്ച് സി.പി.എം പ്രസ്ഥാനത്തിന്, ഇനിയുള്ള കാലം വലിയ ഭാവിയൊന്നുമില്ല എന്ന് കരുതുന്നവരോട് എന്താണ് പറയാനുള്ളത്?*

വിപ്ലവത്തിന്റെ കൂമ്പടഞ്ഞിട്ടില്ല. കൂമ്പടഞ്ഞുവെന്ന് നിങ്ങൾക്ക് തോന്നുന്നുണ്ടെങ്കിൽ അത് നിങ്ങളുടെ തകരാറാണ്. വിപ്ലവം ഇനിയും ഉണ്ടാവും. ചരിത്രം അതാണ്. ആദ്യം ഫ്രഞ്ചുവിപ്ലവം വന്നു. പിന്നെ പാരിസ് കമ്മ്യൂൺ വന്നു. പിന്നെ പത്തുനാല്പതുകൊല്ലം കഴിഞ്ഞാണ് ഒക്ടോബർ വിപ്ലവം ജയിച്ചത്. എഴുപത്തിയഞ്ചുകൊല്ലം കൊണ്ട് അത് ലോകത്തിൽ എന്തൊക്കെ മാറ്റം വരുത്തി. കോളനികളിൽ നിന്ന് എത്രയോ രാജ്യങ്ങൾ മോചിതരായി. യൂറോപ്പിലുള്ള ബഹുഭൂരിപക്ഷം രാജ്യങ്ങൾ സോഷ്യലിസത്തിലേക്ക് വന്നില്ലേ. പിന്നീട് അട്ടിമറികൾ പലതും നടന്നിട്ടുണ്ടാകും. അതുകണ്ട് വിപ്ലവത്തിനും കമ്മ്യൂണസത്തിനും ഇനിയൊരു സാധ്യതയില്ലെന്ന് കരുതരുത്. ഒരു രാഷ്ട്രത്തെ നശിപ്പിച്ചുകൊടുത്തതിന്റെ പ്രതിഫലമായി അമേരിക്കയുടെ ചെലവിൽ ജീവിക്കുന്ന ഗോർബച്ചേവിനേയും മറ്റും കണ്ട് ഭാവിയെക്കുറിച്ച് തെറ്റിദ്ധരിക്കേണ്ടതില്ല.

*വന്നുവന്ന് ഇപ്പോൾ സി.പി.എമ്മിനകത്തും അമേരിക്കൻ ഏജന്റുമാർ കയറിക്കൂടിത്തുടങ്ങിയോ?*

അതൊന്നും എനിക്കറിയില്ല. അഥവാ അങ്ങനെയുണ്ടെങ്കിൽ അവന്റെയൊക്കെ കഴുത്ത് കൊത്തിക്കളയില്ലേ. ചിലപ്പോൾ കയറിക്കൂടാൻ തുടങ്ങിയിട്ടുണ്ടാവും. അല്ലാതെ പരമേശ്വരന്റെയൊക്കെ ഐഡിയോളജി എങ്ങനെയാണ് വരിക? എ.കെ.ജി സെന്ററിൽ നിന്ന് അതിപ്രധാന രേഖകൾ കാണാതാവുന്നത് എന്തുകൊണ്ട്? ലോകകമ്മ്യൂണിസ്റ്റ് പ്രസ്ഥാനത്തെ തകർത്തു. ഇനിയോരോ രാജ്യത്തെയും കമ്മ്യൂണിസ്റ്റ് പാർട്ടിയെ തകർക്കണം. അവർ ഇനിയൊരിക്കലും ഭരണത്തിൽ വരാതെയാകണം. ഭരണത്തിൽ വന്നാൽത്തന്നെ, മന്ത്രിമാരൊക്കെ പരമേശ്വരൻമാരായിരിക്കണം. പത്ത് പരമേശ്വരൻമാരെ സൃഷ്ടിച്ചുകഴിഞ്ഞാൽപിന്നെ കമ്മ്യൂണിസ്റ്റ് മന്ത്രിസഭ വന്നിട്ടെന്തുകാര്യം. ? രാഷ്ട്രീയ പാർട്ടികൾക്ക് പകരം നോൺ ഗവൺമെന്റ് ഓർഗനൈസേഷനെ മുന്നോട്ട് വെക്കുന്നത് അപകടമാണ്.

*ഇടത്തരക്കാരുടേയും അതിനുമുകളിലുള്ളവരുടേയും മാത്രം പാർട്ടിയായി അത് മാറിക്കൊണ്ടിരിക്കുകയാണെന്ന് നിരീക്ഷിക്കപ്പെടുന്നു ഇപ്പോഴത്തെ അവസ്ഥയിൽ തൊഴിലാളി വർഗ്ഗരാഷ്ട്രീയം ഉയർത്തിപ്പിടിച്ചുകൊണ്ട് സി.പി.എമ്മിന് എത്രത്തോളം മുന്നോട്ട് പോകാൻ കഴിയും.?*

അപ്രകാരം മാറിയിട്ടുണ്ടെങ്കിൽ ശരിയിലേക്ക് തിരിച്ചുകൊണ്ടുവരാൻ പരിശ്രമിക്കണം. തെറ്റുപറ്റിയിട്ടുണ്ടെങ്കിൽ ജനങ്ങളെ ബോധ്യപ്പെടുത്തണം. ഇപ്പോൾ

*ശേഷം പേജ് 24ൽ*


കറുത്തമ്മ-1965

# ഷീലക്കു

ഇ. പി. രാജഗോപാലൻ

മുത്തശ്ശിയായിട്ടാണ് തിരക്കഥയിൽ. പറയുന്നതും മുത്തശ്ശിയുടെ വാക്കുകൾതന്നെ. തിരശ്ശീലയിലെ രൂപം മുഴുവനായും മുത്തശ്ശിയുടെതാണോ ? *മനസ്സിനക്കരെ*യിൽ സീനിയർകാണികൾ ഷീലയുടെ പരിചിതമായമുഖം തന്നെ നരച്ചതലയ്ക്ക് കീഴെകാണും(പുതിയ കാണികൾ വൃദ്ധയെതന്നെയാവാം കാണുന്നത്. അവർക്ക് ഷീല വെറുവൊരു ഉടൽ-ഭൂതകാലത്തിന്റെ അർത്ഥംകൊണ്ട് പൂരിതമല്ലാത്ത ഒന്ന്). ചലച്ചിത്രത്തിന്റെ ഫോക്‌ലോറുപയോഗിച്ച്, അവരുടെ ഗ്ലാമർ, ഈ വേഷത്തിലും സൂക്ഷിക്കപ്പെടുന്നു എന്നുപറയാം. കലയ്ക്ക് മാത്രം സാധിക്കുന്ന രണ്ട് കാലങ്ങളുടെ ചേർച്ച ഇവിടെ കാണാം. എന്നാൽ ഈ ഗ്ലാമർ, കലാകാരിയെന്ന നിലയിൽ സ്വന്തമായി ഷീല ആഗ്രഹിക്കുന്ന ഒന്നായിരിക്കുമോ ? അല്ല എന്നു പറയാനാണ് ഇവിടെ ഒരുമ്പെടുന്നത്.

ഷീലയുടെ തിരിച്ചുവരവിന്റെ സന്ദർഭം മാധ്യമങ്ങൾ കൊണ്ടാടുകയുണ്ടായി. മിക്കവാറും എല്ലാ ടെലിചാനലുകളിലും അവർ സംസാരിച്ചു. അച്ചടിയഭിമുഖങ്ങളും വന്നു. ഷീലയുടെ ചില പരാമർശങ്ങൾ ശ്രദ്ധേയങ്ങളാണ്. തന്റെ കരിയറിലെ തിളക്കം എന്ന് കേരളീയപൊതുബോധം അംഗീകരിച്ച വേഷം *ചെമ്മീനി*ലെ നായികയുടെതാണ്. രതി, പ്രണയം, ഏകാകിത എന്നിവയുടെ തീവ്ര കാൽപനികഭാവങ്ങൾ കലർന്നതെന്ന് പൊതുബോധം തീർപ്പുകൽപ്പിച്ചിരിക്കുന്ന *കറുത്തമ്മ*യുടെ വേഷം ഷീലയുടെ അടയാളം തന്നെയായിട്ടുണ്ട്. *ചെമ്മീൻ* മൊത്തത്തിൽ നേടിയ ജനപ്രീതിയുടെയും ഭരണകൂടാംഗീകാരത്തിന്റെയും കാര്യങ്ങൾ ഇതിനെ ബലപ്പെടുത്തുന്നുമുണ്ട്. എന്നാൽ ഈ തിളക്കത്തിൽ താൻ തൽപരയല്ല എന്നാണ് ഷീല സൂചിപ്പിക്കുന്നത്. *എം.ജി.ആറി*ന്റെ ഒരു ചിത്രം ഉപേക്ഷിച്ചാണ് കറുത്തമ്മയാകാൻ താൻ കടപ്പുറത്തെത്തിയത് എന്ന് അവർ ഓർക്കുന്നുണ്ട്. എന്നാൽ ഓർമ്മ അവിടെത്തീരുന്നു. തന്റെ ഏറ്റവും നല്ല വേഷമായി താൻ തെരഞ്ഞെടുക്കുന്നത് *കള്ളിച്ചെല്ലമ്മ*യിലെ നായികയുടെ വേഷത്തെയാണ്. വാസ്തവത്തിൽ ഈ തെരഞ്ഞെടുപ്പ് ഒരു പകരംവെക്കലാണ്.

*കറുത്തമ്മ*യുടെ മാദകത്വം യാഥാർത്ഥ്യമായിരിക്കേത്തന്നെ അത് കൃത്യമായും ഒരു ആണാവശ്യമാണെന്ന് തിരിച്ചറിയുകയും അതിനെ പെൺസ്ഥാനത്തുനിന്നുകൊണ്ട് തള്ളിപ്പറയുകയുമാണ് ഇവിടെ എന്ന് സാമാന്യമായി നിരിക്ഷിക്കാം. നേരത്തെപറഞ്ഞ പൊതുബോധം കാല്പനികതയുടെ തീവ്രതയായി കണ്ടതൊക്കെ പുറംപൂച്ചാണെന്നും അതിന്റെ ഉള്ളിലുള്ളത് ആണാധിപത്യത്തിന്റെ പരമ്പരാഗത രുചിതന്നെയാണെന്നും ഷീല മനസ്സിലാക്കുകയാണ്. *കള്ളിച്ചെല്ലമ്മ*യുടെ വേഷത്തിന് ഗ്ലാമറില്ല. അത് അദ്ധ്വാനത്തിന്റെയും എതിരിടലിന്റെയും മൂല്യങ്ങളെ പുനരുൽപ്പാദിപ്പിക്കുന്ന ഒന്നാണ്. പെണ്ണിന്റെ സ്വത്വസംബന്ധിയായ ഉത്കണ്ഠകൾക്ക് തുറന്ന പ്രകാശനം നൽകുന്ന വേഷമാണത്. ജനപ്രിയമെന്നാൽ ഏറെക്കുറെ ആൺപ്രിയമായതുകൊണ്ട് *ചെമ്മീനി*ന്റെ അളവിൽ അംഗീകാരം നേടിയിട്ടില്ലാത്ത ചലച്ചിത്രവുമാണ് 'കള്ളിച്ചെല്ലമ്മ' ഇതിലെ വേഷത്തോട് തനിക്കുള്ള താൽപര്യപ്രകടനം. വ്യാഖ്യാനാത്മകമായി അഭിനയിച്ചതിന്റെ (in spite of the director- അല്ലെങ്കിലും കള്ളിച്ചെല്ലമ്മക്കൊക്കെ അങ്ങനെയൊരു സംവിധായകൻ ഉണ്ടോ ? ഒരു സംയോജകനല്ലാതെ...) ഓർമ്മയുണ്ടാക്കുന്ന ആവേശത്തിൽനിന്നുകൂടിയാണ് വരുന്നത്.

ഇത് കലാകാരിയുടെ സ്വാതന്ത്ര്യത്തിന്റെ വിളംബരമാണ്. മാനകങ്ങളോട് പിണങ്ങുകയും അതുവഴി സ്വത്വം സ്ഥാപിക്കുകയുമാണ് ഒരു യഥാർത്ഥ കലാകാരനും കലാകാരിയും ചെയ്യുന്നത്. ഈ രീതി വർജ്ജിക്കുന്നവർ ഏറെയുണ്ട്. അവർക്ക് കല സർഗ്ഗാത്മകമല്ല - ഉൽപാദനപരമല്ല. മുഖ്യധാരയുടെ പ്രത്യയശാസ്ത്രത്തെ ആവർത്തിക്കുകവഴി സാഹസികതയൊന്നുമില്ലാതെ ജീവിതോപായം കണ്ടെത്തുന്നവരാണവർ. ഭൂരിപക്ഷം ചലച്ചിത്രപ്രവർത്തകരും ഇങ്ങനെയാണ് കഴിയുന്നത്. ഷീലയും ഈ കൂട്ടത്തിൽ തന്നെ.(കറു

# യുക്തികൾ



ഷീല–2004

### കറുത്തമ്മയെക്കാൾ ഷീല കള്ളിച്ചെല്ലമ്മയെ സ്നേഹിച്ചതെന്തുകൊണ്ടാവാം?

ത്തമ്മയുടെ വേഷം ലൈംഗികവസ്തു എന്ന ആണാവശ്യത്തെ പ്രീതിപ്പെടുത്തുകതന്നെയാണ് ചെയ്യുന്നത്. നോവലിലെ മാനങ്ങൾ ഈ പാത്രസഞ്ചാരത്തിൽ വന്നിട്ടില്ല. മാറിൽ മറുക് വരമ്പുണ്ടാക്കിയത് താൻ തന്നെയെന്ന് ഷീല പറയുന്നുമുണ്ട്.) എന്നാൽ സ്വാഭിപ്രായ രൂപീകരണത്തിന്റെ സന്ദർഭത്തിലെങ്കിലും ഈ കലാകാരി സ്വാതന്ത്ര്യം പ്രഖ്യാപിക്കുകയാണ്.

ഇതൊരു സംഘർഷത്തിന്റെ പ്രമേയം അവതരിപ്പിക്കുന്നുണ്ട്. ചലച്ചിത്രമെന്ന കനത്ത മൂലധനമിറക്കുന്ന, വമ്പൻ പ്രസരണശേഷിയുള്ള ഒരു മാധ്യമത്തിൽ കലാകാരവർഗ്ഗം പൊതുവിലും കലാകാരികൾ വിശേഷിച്ചും അനുഭവിക്കുന്ന ബന്ധനത്തിന്റെ കഥതന്നെയാണത്. ഇതിൽ നിന്ന് മുക്തമാകാൻ സാമൂഹികബോധവും കലാകാരപദവിയുടെ നിർമ്മാണാത്മകമായ പ്രാധാന്യത്തെക്കുറിച്ചുമുള്ള തിരിച്ചറിവും ഉള്ളവർ ആഗ്രഹിക്കുന്നുണ്ട്. (പുതിയ തലമുറയിൽ ഈ ആഗ്രഹം വ്യാപകമല്ല. അവരുമായുള്ള അഭിമുഖമെന്നാൽ സ്വന്തം ബയോഡാറ്റ അടിച്ചുപരത്തിപ്പറയലാണ്.)എന്നാലും മുഖ്യധാരാചലച്ചിത്രത്തിന്റെ മുതലാളിത്തപരവും ആണാധിപത്യപരവുമായ ഉള്ളടക്കംകൊണ്ട് ഈ ആഗ്രഹം നടപ്പിലാവുന്നില്ല. ഈ സംഘർഷം സ്വന്തം നിലയിൽ ഷീല മനസ്സിലാക്കിയിട്ടുണ്ട്.

ഈ പശ്ചാത്തലത്തിലാണ് *മനസ്സിനക്കരെ*യുടെ സംവിധായകന്റെ, ഷീലയുടെ 'ഗ്ലാമർ' (അവരുടെ ഭൂതത്തെ പുനരാനയിക്കുന്നയളവിൽ) വൃദ്ധവേഷത്തിലും നിലനിർത്താനുള്ള തീരുമാനത്തെ ഈ കലാകാരി സ്വമേധയാ സ്വീകരിച്ചിരിക്കണമെന്നില്ല എന്നു പറയുന്നത്.(തനിക്ക് പ്രധാന്യമുള്ള ചിത്രങ്ങളിലേ അഭിനയിക്കൂ എന്ന് ഷീല പറയുന്നുണ്ട്. എന്നാലത് ഈ ക്രമം ആവർത്തിക്കണമെന്ന വാശിയല്ല)പക്ഷേ സംവിധായകന്റെ (അദ്ദേഹം പ്രതിനിധാനം ചെയ്യുന്നത് സീനിയർ കാണികളുടെ ആണാധിപത്യപരമായ മാനസികാവശ്യത്തെയും ദൃശ്യപ്രത്യയശാസ്ത്രത്തെയുമാണ്) നിലപാട് നിർണ്ണായകമായിത്തീരുകയാണ്. ചലച്ചിത്രം ആത്യന്തികമായി സംവിധായകന്റേതാണ് എന്ന തത്ത്വംകൊണ്ട് വേണമെങ്കിൽ ഈ പ്രശ്നം തീർക്കാം. അപ്പോഴും മുമ്പ് പറഞ്ഞ സംഘർഷത്തിന്റെ കഥ തുടരുകതന്നെചെയ്യുന്നു.

*കള്ളിച്ചെല്ലമ്മ*യോട് തനിക്കുള്ള ഇഷ്ടം കണ്ടെത്താനും അത് തുറന്നുപറയാനും ഷീലയെ ശക്തയാക്കിയ രണ്ടുതരം ഘടകങ്ങൾ ഉണ്ട്. ഷീല ഇന്ന് ഇത് പറയുന്ന സാമൂഹികാവസ്ഥയാണ് ഒന്ന്. കേരളത്തിൽ 'കള്ളിച്ചെല്ലമ്മ' ചലച്ചിത്രമായി പുറത്തുവന്ന കാലത്തിലേക്കാൾ സ്വത്വവിദ്യാഭ്യാസം നേടിയ സ്ത്രീകൾ ഇന്നുണ്ട്. അവരുടെ പ്രതിനിധിയെന്നപോലെയാണ് ഷീല സംസാരിക്കുന്നത്. മുമ്പ് പറയാത്തതാണ് ഈ ഇഷ്ടത്തിന്റെ രഹസ്യമെന്നത് ശ്രദ്ധേയമായ കാര്യമാണ്–ഒട്ടും യാദൃശ്ചികമല്ലാത്ത ഒന്ന്. മറ്റൊന്ന് ഷീലയുടെ വ്യക്തിപരമായ നിർമ്മിതി തന്നെ. ചലച്ചിത്രാഭിനയത്തിന്റെ രംഗത്ത് മാത്രമല്ല, മറ്റൊരുപാട് ആവിഷ്കാരരംഗങ്ങളിലും ഷീല പ്രവർത്തിച്ചുവരുന്നുണ്ട്. ചലച്ചിത്രസംവിധായികയായി പ്രവർത്തിച്ചിരുന്നു, ഇന്ന് റിയൽ എസ്റ്റേറ്റടക്കമുള്ള വാണിജ്യമേഖലകളിലെ അനുഭവജ്ഞാനമുണ്ട്; ഇന്റീരിയർ ഡക്കറേഷനെ സർഗ്ഗാത്മകമായ ഒരു പ്രകാശനമായിതന്നെ കാണുകയും എഴുപതോളം വീടുകളിൽ അത് ചെയ്യുകയുമുണ്ടായിട്ടുണ്ട്; തന്റെ ചലച്ചിത്രാനുഭവങ്ങളെ കേവലം വ്യക്തിപരമായ ഇഷ്ടാനിഷ്ടങ്ങളുടെ ആഖ്യാനമായിട്ടല്ലാതെ, വസ്തുനിഷ്ഠതയോടെ വിലയിരുത്താനുള്ള മനോഭാവവും ഭാഷയും അവർ നേടിയിട്ടുണ്ട്, മാറുന്ന സാമൂഹികാവസ്ഥകളെയും സാങ്കേതികരീതികളെയും സഗൗരവം പരിഗണിക്കാനും അഭിനയശൈലിയിൽ ഇവ വരുത്തുന്ന മാറ്റങ്ങൾ ഗണ്യമാണെന്ന് നിരീക്ഷിക്കാനും അവർക്കാവുന്നു. ഈ പശ്ചാത്തലത്തിൽ നിന്നാണ് "കള്ളിച്ചെല്ലമ്മ" എന്ന് ഷീല പറയുന്നത്. 'താൻ ഒരു ഷോപ്പീസല്ല, കലാകാരിയാണ്' എന്നാണ് ആ പറച്ചിലിൽ നിന്ന് നാം കേൾക്കുന്നത്. ●

പേജ് 21 തുടർച്ച

നടക്കുന്നതുപോലുള്ള സംവാദങ്ങൾ നടക്കണം. പത്രങ്ങളായ പത്രങ്ങളിലൊക്കെ എഴുതണം. അതിന് വേണ്ടി നേതൃത്വം കൊടുക്കണം. എ.കെ.ജി പറഞ്ഞത് പോലെ 'മേലേരിയാണെങ്കി ലും എടുത്തുചാടണം'. പേടിച്ച് ഒരിടത്തിരുന്നാൽ ഒന്നും നടക്കില്ല. പേടിക്കാൻ തുടങ്ങിയാൽ പിന്നെ നിങ്ങളോടെനിക്കെന്തെങ്കിലും മിണ്ടാൻ കഴിയുമോ? മിണ്ടിയാൽ അതിനെ അച്ചടക്കലംഘനം എന്നൊന്നും പറഞ്ഞാൽ ശരിയാകില്ല. 'അച്ചടക്കത്തിന്റെ ഖഡ്ഗം ഉപയോഗിച്ച് പ്രത്യയശാസ്ത്രത്തിന്റെ കഴുത്തറക്കാൻ കഴിയില്ല' എന്ന് 1964ൽ ഇ.എം.എസ്. തന്നെ പറഞ്ഞിട്ടുണ്ട്. അതുകൊണ്ടെന്തായി? പാർട്ടി രണ്ടായി. ഇന്നത്തെ പാർട്ടിയുണ്ടായി. അച്ചടക്കം എന്ന ഉമ്മാക്കി കാണിച്ചിട്ടൊന്നും ആളെ വിരട്ടാൻ നോക്കണ്ട.

ഇ.എം.എസ് ഉണ്ടായിരുന്ന കാലത്ത് എ.കെ.ജി.സെന്ററിലെ ക്ലാസിന് വേണ്ടി ഞാനൊരു സിലബസ് എഴുതിയിരുന്നു. 'വർഗ്ഗസമരം - തത്വവും പ്രയോഗവും' എന്ന പേരിൽ. ചെയർമാനായിരുന്ന *തോമസ് ഐസക്* അന്നത് തള്ളിക്കളഞ്ഞു. ഇപ്പോൾ സി.പി.നാരായണനും മറ്റും വന്ന് വർഗ്ഗസമരത്തിന്റെ ആവശ്യകത മുൻനിർത്തി വീണ്ടും ക്ലാസ്സെടുക്കുവാൻ തുടങ്ങിയിട്ടുണ്ട്. അടിസ്ഥാനപരമായ ഇത്തരം തത്വങ്ങളിലൊന്നും വിട്ടുവീഴ്ച ചെയ്യാൻ പാടില്ല.

*ഇ.എം.എസ് മന്ത്രിസഭയെ അട്ടിമറിച്ച ശക്തികൾക്ക് തന്നെ ഇന്ന് സി.പി.എമ്മിലെ ഒരു ചെറുവിഭാഗം കീഴ്പെടുന്നു എന്ന വൈരുദ്ധ്യം നിലനില്ക്കുന്നു എന്നല്ലേ പറഞ്ഞുവരുന്നത്?*

പണ്ട് പുറത്ത്നിന്ന് മറിച്ചിട്ടു. ഇനിയിപ്പോൾ ഉള്ളിൽ നിന്നുകൊണ്ട് ആരെങ്കിലും അതിന് ശ്രമിക്കുകയാണോ എന്ന് അന്വേഷിക്കണം.

*അത്തരക്കാർക്ക് മുൻഗണന കിട്ടിയാൽ വർഗ്ഗസമര സിദ്ധാന്തത്തിന്റെ പ്രസക്തി ഇല്ലാതാവില്ലേ?*

അവർക്ക് മുൻഗണന കിട്ടിയാൽ വേറെ പാർട്ടി വരും. മുൻഗണന കിട്ടുക എളുപ്പമുള്ള കാര്യമല്ല. അപ്പോഴേക്കും ജനങ്ങൾ കണ്ണ് തുറക്കില്ലേ? 'മുഖ്യവിപത്ത് തിരിച്ചറിയണം.' എന്ന് വി.എസ്.അച്ചുതാനന്ദൻ *ദേശാഭിമാനിയിൽ* എഴുതിയത് ഇതൊക്കെ മനസ്സിലാക്കിക്കൊണ്ടാണ്. അതിനു വേണ്ടി നേതൃത്വമൊട്ടാകെ പരിശ്രമിക്കണം. എതിരായി നില്ക്കുന്ന ഒരാളെയും സംരക്ഷിക്കരുത്. 'ഉറങ്ങുന്ന മൂട്ടയെ' കണ്ടുപിടിക്കണം.

*മുൻകാലങ്ങളിൽനിന്ന് വിപരീതമായി ഇപ്പോൾ പാർട്ടിസെക്രട്ടറിയും പ്രതിപക്ഷനേതാവും മറ്റ്ചില ഉന്നതനേതാക്കളും പുറത്ത്വിടുന്ന പ്രസ്താവനകൾ ചിലപ്പോൾ പരസ്പര വിരുദ്ധമായി അനുഭവപ്പെടാറുണ്ട്. ഈ മാറ്റം എന്ത് സൂചനയാണ് നല്കുന്നത്?*

നേതൃത്വം സകലതും ചർച്ച ചെയ്യുകയും അതിന്റെ വിവരങ്ങൾ ഔദ്യോഗികമായി സെക്രട്ടറി പുറത്ത് വിടുകയും ചെയ്യുന്ന ജനാധിപത്യ കേന്ദ്രീകൃതമായ രീതിയാണ് പാർട്ടിയുടേത്. സെക്രട്ടറി പാർട്ടിയുടെ വക്താവാണ്. ഇന്ന് ചിലപ്പോഴൊക്കെ ചർച്ച ചെയ്യാതെയും പല അഭിപ്രായങ്ങളും പറയുന്നുണ്ടെങ്കിൽ അതിന്റെ കാരണം ജനാധിപത്യകേന്ദ്രീകരണത്തിന്റെ ശക്തി കുറഞ്ഞത്കൊണ്ടാണ്. മാത്രമല്ല, പാർട്ടിക്കുള്ളിൽ ഒരു കോക്കസ് ഉണ്ടായിട്ടുണ്ട്. തീരുമാനങ്ങളെ 'ഹൈജാക്ക്' ചെയ്യാനവർക്ക് കഴിയുന്നുണ്ട്. ജനാധിപത്യകേന്ദ്രീകരണത്തിന്റെ വികൃതീകരണം കൊണ്ടാണ് ഇങ്ങനെ സംഭവിക്കുന്നത്.

*എം.എൻ.വിജയന്റെയും എസ്.സുധീഷിന്റെയും ഭാഗത്തുനിന്ന് 'പാഠം' മാസികയിലൂടെ വന്നുകൊണ്ടിരിക്കുന്ന വെളിപ്പെടുത്തലുകളും സംവാദങ്ങളും ഇന്ന് പ്രത്യയശാസ്ത്രതലത്തിൽ വലിയ ചർച്ചയ്ക്ക് വഴിവെച്ചിരിക്കുകയാണല്ലോ?*

അവരുടെ അഭിപ്രായങ്ങളല്ല എന്റെ അഭിപ്രായം. ജനങ്ങളിൽ ഒരു വിഭാഗത്തിനെ യാഥാർത്ഥ്യം ബോധ്യപ്പെടുത്താൻ അവരുടെ പ്രവർത്തനങ്ങൾ സഹായിച്ചിട്ടുണ്ട്.

*അത് ഇന്നത്തെ നിലക്ക് പാർട്ടിക്ക് എത്രത്തോളം ഗുണകരമായിരിക്കും?*

ഗുണമാണോ ദോഷമാണോ എന്നൊക്കെ അറിയാൻ കാലതാമസമുണ്ടാകും. എം.എൻ.വിജയന്റെ ഐഡിയയും *സുധീഷിന്റെ* ഭാഷയുമൊന്നും എന്റെ കാര്യമല്ല. മാർക്സിസം ലെനിനിസത്തിൽ ഉറച്ചുനിന്നുകൊണ്ടുള്ള അഭിപ്രായമാണ് ഞാൻ പറയുന്നത്. ആശയസമരം എന്നത് വർഗ്ഗസമരം തന്നെയാണ്. സാംസ്കാരിക വിപ്ലവം വർഗ്ഗസമരമാണ്. തൊഴിലാളികൾ അവരുടെ ശത്രുക്കളോട് യുദ്ധം ചെയ്യുന്നതും വർഗ്ഗസമരമാണ്. സമൂഹത്തിന്റെ എല്ലാ മേഖലകളിലും



സി.എച്ച്.കണാരൻ



ഇ.എം.എസ്.

**ദീപസ്തംഭം മാഹാശ്ചര്യം. പണത്തിനുമേൽ പരുന്തും പറക്കില്ല.ചിലവിന് കൊടുക്കുന്നവൻ പറയുന്നത് കേൾക്കണം. ഇതു മൂന്നുമാണ് ഇപ്പോൾ മൂല്യങ്ങളായി നിൽക്കുന്നത്. ഇതൊക്കെ മാറ്റിയെടുക്കണമെങ്കിൽ പ്രത്യയ ശാസ്ത്രത്തിന്റെ അടിയിൽ നിന്നുള്ള ഉത്തേജനം വരണം.മാറ്റിമറിക്കൽ വരണം.**

മരമുണ്ട്. അക്കൂട്ടത്തിൽ ഏറ്റവും ഉത്കൃഷ്ടമായ വർഗ്ഗസമരമാണ് പ്രത്യയശാസ്ത്രത്തിലെ വർഗ്ഗസമരം. ഇപ്പോൾ പരമേശ്വരനെ പ്രതിനിധീകരിക്കുന്ന റിവിഷനിസം ഒരു ഭാഗത്തുണ്ട്. മറുഭാഗത്ത് വലിയൊരു വിഭാഗം പ്രതിനിധീകരിക്കുന്ന മാർക്സിസമാണ്. ഈ ഭാഗത്താണ് ഞാനും ഉള്ളത്. ഇതൊക്കെ ദീർഘകാലം തുടരും. പെട്ടെന്ന് എല്ലാം ശുദ്ധമാകില്ല.

*കൃഷ്ണപിള്ളയും ഇ.എം.എസും എ.കെ.ജിയുമടക്കമുള്ള മൺമറഞ്ഞ വ്യക്തിത്വങ്ങളുമായി അടുത്ത ബന്ധമുണ്ടായിന്നു താങ്കൾക്ക്?*

അവർ മഹാന്മാരായ വിപ്ലവകാരികളല്ലേ. എനിക്ക് പത്തോ പന്ത്രണ്ടോ വയസ്സുള്ളപ്പോഴാണ് ആദ്യമായി ഞാൻ കൃഷ്ണപ്പിള്ളയെ കാണുന്നത്. എന്റെ അധ്യാപകനായ ടി.സി.നാരായണൻ നമ്പ്യാരുടെ വീട്ടിന്റെ ഇറയകത്ത് കൃഷ്ണപ്പിള്ള ഇരിക്കുന്നു. നനഞ്ഞ തോർത്തുമുടുത്താണ് ഇരിപ്പ്. ആകെയുണ്ടായിരുന്ന ഖദർ ഷർട്ടും മുണ്ടും അലക്കി ഉണക്കാനിട്ടിരിക്കുകയാണ്. അത് ഉണങ്ങിക്കിട്ടാൻ കാത്തിരിക്കുകയാണ് കൃഷ്ണപ്പിള്ള. ഉണക്കിയെടുത്തിട്ട് വേണം യാത്ര തുടരാൻ. വേറെ വസ്ത്രമില്ല. ഇടയ്ക്കിടക്ക് ഇറങ്ങിപ്പോയി ഉണങ്ങിയോ എന്ന് തൊട്ടുനോക്കുന്നുണ്ട്. കറുത്ത മുഖം, വെളുത്ത പല്ല്, യേശുക്രിസ്തുവിനേയും ചെഗുവേരയെയുമൊക്കെപ്പോലെ ആകർഷകമായ ജ്വലിക്കുന്ന പ്രകൃതം. അദ്ദേഹവുമായി അന്ന് സംസാരിച്ചതോടെയാണ് ഞാൻ ബാലസംഘത്തിലെത്തുന്നത്.

*ആ നേതാക്കളുടെ വ്യക്തിത്വവും ഇന്നുള്ളവരുടെ വ്യക്തിത്വവും തമ്മിൽ വലിയ വ്യത്യാസമില്ലേ?*

അവരുടെ വ്യക്തിത്വവും ഇന്നത്തെ വ്യക്തിത്വവും തമ്മിൽ എങ്ങനെ താരതമ്യപ്പെടുത്താനാണ്! ഇ.എം.എസിനെയും ഗോവിന്ദപ്പിള്ളയെയും താരതമ്യപ്പെടുത്താൻ കഴിയോ? ഇ.എം.എസ് തരംതാണപണ്ഡിതനാണെന്ന് ഗോവിന്ദപ്പിള്ള എഴുതിയിട്ടില്ലേ? ഇ.എം.എസിന് ചരിത്രപരമായൊരു വിലയുമില്ലെന്ന് ഗോവിന്ദപ്പിള്ള പറഞ്ഞില്ലേ. സ്റ്റാലിൻ കൊന്നതുപോലെ കൊല്ലാൻ കഴിയാതിരുന്നത് ഇവിടെ തൊഴിലാളിവർഗ്ഗഭരണമില്ലാത്തത്കൊണ്ടാണെന്ന് പറഞ്ഞില്ലേ അയാൾ.

*പാർട്ടിയുടെ ഉന്നതസ്ഥാനത്തിരുന്നുകൊണ്ടു തന്നെ ഭാഷാപോഷിണി അഭിമുഖത്തിൽ ഇപ്രകാരമൊക്കെ പറയാൻ ഗോവിന്ദപ്പിള്ള ധൈര്യപ്പെട്ടതെന്തുകൊണ്ടാവും ?*

പണം വാങ്ങിയിട്ട്. ഇങ്ങനെ പറഞ്ഞതിന് ഒരു ലക്ഷം ഉറുപ്പികയാണ് കൊടുത്തത്. ചില ആൾക്കാർ പണം വാങ്ങിയിട്ട് ആൾക്കാരെ കൊല്ലുന്നില്ലെ. ആയിരം ഉറുപ്പിക കൊടുത്താൽ കൊല്ലാൻ ആളെ കിട്ടും. അതിനൊക്കെ അവർക്കെങ്ങനെയാണ് ധൈര്യം വരുന്നത്. ഇതൊക്കെ അധ:പതനമാണ്. ജീർണ്ണതയാണ്.

**എ.കെ.ജി സെന്ററിൽ നിന്ന് അതിപ്രധാന രേഖകൾ കാണാതാവുന്നത് എന്തുകൊണ്ട്?**




*നിങ്ങൾ പഴയകാല നേതാക്കളുടെ വ്യക്തിത്വത്തെക്കുറിച്ച് ചോദിച്ചല്ലോ? എ.കെ.ജിയുടെ വ്യക്തിത്വത്തെ മറ്റാരോടാണ് താരതമ്യപ്പെടുത്തേണ്ടത്.* അജഗജാന്തരമാണ് അന്നത്തെ നേതാക്കന്മാരുടെ വ്യക്തിത്വവും ഇന്നത്തെ നേതാക്കന്മാരുടെ വ്യക്തിത്വവും. ഇന്ന് പാർട്ടിസ്ഥാപനവൽക്കരിച്ചുപോയി. എല്ലാ ഭരണപാർട്ടികൾക്കും ഇതു വരും. പാർലിമെന്ററിസത്തിന്റെ അപകടമാണിത്. ഭരണത്തിലിരുന്നാൽ ഇങ്ങനെയൊക്കെ വരും. പിന്നെയത് വിട്ടുപോവാൻ തോന്നില്ല. അതുകൊണ്ട്, വ്യക്തിത്വത്തെക്കുറിച്ചന്വേഷിക്കുമ്പോൾ നമ്മൾ ആദ്യം കാണേണ്ടത് മഹാന്മാരായ വ്യക്തികൾ എല്ലാകാലത്തും ഉണ്ടായി എന്ന് വരില്ല എന്നുള്ളതാണ്. *ആദ്യപഥികർ* എന്ന പുസ്തമിറക്കിയിട്ടുണ്ട്. മുസാഫിർ അഹമ്മദും ഭഗത്സിംഗും തൊട്ട് സി.എച്ച്. കണാരൻ വരെയുള്ള ആദ്യകാലവ്യക്തിത്വങ്ങളെക്കുറിച്ചാണ്. അങ്ങനത്തെയൊക്കെ ആൾക്കാരുണ്ടോ ഇപ്പോൾ ? ഇവരെയൊക്കെ തമസ്ക്കരിക്കുകയും വിസ്മരിക്കുകയും വിലകുറച്ച് കാണിക്കുകയും ചെയ്യുന്നവർ കശ്മലൻമരാണ്.

*ഇങ്ങനെയൊക്കെ ചെയ്യുന്നവർ തെറ്റുതിരുത്തി തിരിച്ചുവരാതിരിക്കുമോ?*

ഇക്കൂട്ടർക്ക് ഒരു കുറ്റബോധവുമില്ല. ദീപസ്തംഭം മാഹാശ്ചര്യം. പണത്തിനുമേൽ പരുന്തും പറക്കില്ല.ചിലവിന് കൊടുക്കുന്നവൻ പറയുന്നത് കേൾക്കണം. ഇതു മൂന്നുമാണ് ഇപ്പോൾ മൂല്യങ്ങളായി നിൽക്കുന്നത്. ഇതൊക്കെ മാറ്റിയെടുക്കണമെങ്കിൽ പ്രത്യയശാസ്ത്രത്തിന്റെ അടിയിൽ നിന്നുള്ള ഉത്തേജനം വരണം.മാറ്റിമറിക്കൽ വരണം.

*പത്രപ്രവർത്തകൻ എന്ന നിലയിൽ താങ്കൾ ചെയ്ത റിപ്പോർട്ടുകളിൽ പെട്ടെന്ന് ഓർമ്മ വരുന്നവ ഏതൊക്കെയാണ് ?*

ഫിഡൽ കാസ്ട്രോവിനെയും ക്രൂഷ്ചേവിനെയും മറ്റും ഇന്റർവ്യൂ ചെയ്യുന്നത് ഇപ്പോഴും ഓർമ്മയിലുണ്ട്. രാജീവ്ഗാന്ധിയെ വധിക്കാനുള്ള ഗൂഢാലോചന റിപ്പോർട്ട് ചെയ്തപ്പോൾ "ഇതൊക്കെ ഇയാൾ വെറുതെ അടിച്ചുവിടുന്നതാണ്" എന്ന് ആൾക്കാർ പറഞ്ഞു. രാജീവ് വധിക്കപ്പെട്ടു. ഇന്ദിരാഗാന്ധിയെ കൊന്നതിന്പിന്നിൽ സി.ഐ. എ. ഉണ്ടെന്ന് രേഖകൾസഹിതം കണ്ടുപിടിക്കാൻ സാധിച്ചു. കനിഷ്ക്കവിമാനം തകർക്കാൻ സാധ്യതയുണ്ടെന്ന് *ബ്ലിറ്റ്സി*ൽ റിപ്പോർട്ട് ചെയ്ത ദിവസം തന്നെ വിമാനം തകർക്കപ്പെട്ടതാണ് മറ്റൊരോർമ്മ. സി. ഐ.എയെകുറിച്ച് പഠിച്ചെഴുതിയ *പിശാചും ചാട്ടുളിയും* എന്ന പുസ്തകം വളരെ ശ്രദ്ധിക്കപ്പെട്ടു. ഇ.എം. എസിനെ വിശകലനം ചെയ്ത് കൊണ്ടെഴുതിയ പുസ്തകം അദ്ദേഹത്തിന്തന്നെ വളരെ ഇഷ്ടപ്പെട്ട ഒന്നായിരുന്നു.പുകഴ്ത്തിയെഴുതിയതല്ല. ഇ.എം.എസിന്റെ ഉൾക്കാമ്പ് മനസ്സിലാക്കിയിട്ട് അത് ആളുകളെ ബോധ്യപ്പെടുത്തുന്നതിന് വേണ്ടിയിട്ട് ലളിതമായ ഭാഷയിൽ എഴുതിയതാണ്. ●

ഭക്തിയും വിഭക്തിയും

# അമിതാവഷിയും ഗുരുവായൂരപ്പനും മാധവൻമാഷും

2003 മെയ് 6ന് *മാതൃഭൂമി* പത്രത്തിൽ വന്ന ഒരു വാർത്തയും 2003 ഡിസംബർ 15ന് അതേ പത്രത്തിന്റെ കണ്ണൂർ പതിപ്പിൽ *ആക്ഷേപങ്ങളും അഭിപ്രായങ്ങളും* എന്ന പംക്തിയിൽ കെ.മാധവൻ മാസ്റ്റർ എന്ന ഒരു വായനക്കാരൻ എഴുതിയ കത്തും *വായന* പുന:പ്രസിദ്ധീകരിക്കുന്നു. പത്രവാർത്തകളിലെ യുക്തിബോധമില്ലായ്മയെ വായനക്കാർ തിരുത്തുന്നതെങ്ങനെ എന്നതിനുള്ള മികച്ച ഉദാഹരണമാണിത്. പത്രങ്ങൾ അപൂർവ്വമായി മാത്രമേ ഇത്തരം കത്തുകൾ പ്രസിദ്ധീകരിക്കാറുള്ളൂ. കഴിഞ്ഞ വർഷം മലയാള പത്രങ്ങളിൽ പ്രസിദ്ധീകരിച്ചവയിൽ വെച്ച് ഏറെ പ്രത്യേകതകൾ ഉള്ള ഈ കത്ത് 2003ലെ ധീരമായ ഒരു പ്രതികരണമായി *വായന* തെരഞ്ഞെടുക്കുന്നു

**മിസ്സ്‌വേൾഡ് മത്സരത്തിൽ വിജയിച്ചാൽ വീണ്ടും ഗുരുവായൂരപ്പനെ തൊഴാനെത്തുമെന്ന് അമിതാവഷി പറഞ്ഞു.**



ലോകസുന്ദരിയാവാൻ അമിതാവഷി ഗുരുവായൂരമ്പലത്തിൽ നടത്തിയ തുലാഭാരം

2003 മെയ് 6 മാതൃഭൂമി.

## അമിതാവഷിക്ക് വെണ്ണകൊണ്ട് തുലാഭാരം

ഗുരുവായൂർ: ഗുരുവായൂരപ്പ സന്നിധിയിൽ മിസ് ഇന്ത്യ അമിതാവഷി വെണ്ണകൊണ്ട് തുലാഭാരം നടത്തി. 57 കിലോ വെണ്ണ വേണ്ടി വന്നു. 5701 രൂപ ദേവസ്വത്തിൽ അടച്ചു.

നേരത്തെ ഗുരുവായൂരപ്പനെ തൊഴുതതിന് ശേഷം മിസ് ഇന്ത്യ പട്ടത്തിന് ലഭിച്ച കിരീടം പൂജിച്ച് വാങ്ങി. അമിതാ വഷി സോപാനത്ത് വെച്ച കിരീടം ക്ഷേത്രം ഓതിക്കൻ പൊട്ടക്കുഴി ആര്യൻ നമ്പൂതിരി ഗുരുവായൂരപ്പ വിഗ്രഹത്തിന് സമീപം പൂവിട്ടുപൂജിച്ച് മടക്കി നൽകി.

മിസ്സ്‌വേൾഡ് മത്സരത്തിൽ വിജയിച്ചാൽ വീണ്ടും ഗുരുവായൂരപ്പനെ തൊഴാനെത്തുമെന്ന് അമിതാവഷി പറഞ്ഞു.

ചൈനയിലെ സന്യായിൽ നടന്ന ലോകസുന്ദരി മത്സരത്തിൽ കിരീടം ചൂടിയ മിസ് അയർലണ്ട് റൊസാന ഡേവിഡ്സൺ, രണ്ടാം സ്ഥാനം നേടിയ കാനഡയിലെ നസാറിൻ അഫ്ഷിൻ-ജാം, മൂന്നാം സ്ഥാനം നേടിയ ചീനയിലെ ക്വി ഗുവാൻ എന്നിവർ കൂടുതൽ ശക്തിയുള്ള ആരാധനാലയങ്ങളിൽ വലിയ തുക 'കൈക്കൂലി' നൽകിയതുകൊണ്ടായിരിക്കുമോ മുംബൈയിലെ സാമ്പത്തികമാനേജ്മെന്റ് വിദഗ്ധയായ അമി അഞ്ചാം സ്ഥാനത്തേക്ക് പിന്തള്ളപ്പെട്ടത് ?



നഷ്ടമായ തുലാഭാരം

കെ. മാധവൻ മാസ്റ്റർ

# നഷ്ടമായ തുലാഭാരം

ലോകസുന്ദരി മത്സരത്തിൽ അശേഷം താല്പര്യമില്ലെങ്കിലും സൗന്ദര്യവർദ്ധക വസ്തുക്കളുടെ കമ്പോള സാധ്യത കണക്കിലെടുത്ത് ഇന്ത്യയെപ്പോലെ മൂന്നാം ലോക രാജ്യങ്ങളിലും സൗന്ദര്യപ്പട്ടം നൽകുന്നതിനെ സംബന്ധിച്ച് നല്ല ധാരണയുണ്ടെങ്കിലും ഇത്തവണ ലോകസുന്ദരി മത്സരത്തിൽ കിരീടം ചൂടുന്നതാരാണെന്ന് ശ്രദ്ധിക്കണമെന്ന് എനിക്ക് തോന്നുവാൻ പ്രത്യേക കാരണമുണ്ട്. 2003 മെയ് 6ന് മാതൃഭൂമിയിൽ ഗുരുവായൂർ ലേഖകന്റേതായി വന്ന മിസ് ഇന്ത്യയുടെ വെണ്ണകൊണ്ടുള്ള തുലാഭാരം നടത്തുന്ന ഫോട്ടോയും വാർത്തയും പരിശോധനക്കായി ഞാൻ സൂക്ഷിച്ചു വെച്ചിരുന്നു. ഗുരുവായൂരപ്പ സന്നിധിയിൽ മിസ് ഇന്ത്യ അമിതാ വഷി വെണ്ണകൊണ്ട് തുലാഭാരം നടത്തിയെന്നും 57 കിലോ വെണ്ണവേണ്ടി വന്നതിനാൽ 5701 രൂപ ദേവസ്വത്തിൽ അടച്ചുവെന്നുമാണ് വാർത്ത. നേരത്തെ ഗുരുവായൂരപ്പനെ തൊഴുതതിന് ശേഷം മിസ് ഇന്ത്യപട്ടത്തിന് ലഭിച്ച കിരീടം പൂജിച്ചുവാങ്ങുകയുമുണ്ടായി. അമിതാ വഷി സോപാനത്ത് വെച്ച കിരീടം ക്ഷേത്രം ഓതിക്കൻ പൊട്ടക്കുഴി ആര്യൻ നമ്പൂതിരി ഗുരുവായൂരപ്പവിഗ്രഹത്തിന് സമീപം പൂവിട്ട് പൂജിച്ച് മടക്കി നൽകുകയായിരുന്നു. മിസ് വേൾഡ് മത്സരത്തിൽ വിജയിച്ചാൽ വീണ്ടും ഗുരുവായൂരപ്പനെ തൊഴാനെത്തുമെന്ന് അമിതാ വഷി പറയുകയും ചെയ്തു.

ഒരു കാലത്ത് സ്വതന്ത്രചിന്ത വളർത്തിയ ദേശീയപത്രമായ മാതൃഭൂമിയിൽ അന്ധവിശ്വാസവും ആൾദൈവ വിശ്വാസവും വളർത്തുന്ന വാർത്തകൾ പെരുകി വരുന്നത് അല്പം വേദനയോടെത്തന്നെ ചൂണ്ടിക്കാണിക്കാതിരുന്നാൽ ഈ സാക്ഷരകേരളത്തിലെ ഒരു വലിയവിഭാഗം വായനക്കാരുടെ യുക്തിചിന്ത പമ്പകടക്കും. ജനങ്ങളെ വിധിവിശ്വാസികളും കർമ്മവിമുഖരുമാക്കിയിട്ട് എന്തു പത്രധർമ്മമാണ് നിർവ്വഹിക്കപ്പെടുന്നത് എന്ന് മനസ്സിലാവുന്നില്ല. ചൈനയിലെ സന്യായിൽ നടന്ന ലോകസുന്ദരി മത്സരത്തിൽ കിരീടം ചൂടിയ മിസ്അയർലണ്ട് റൊസാന ഡേവിഡ്സൺ, രണ്ടാം സ്ഥാനം നേടിയ കാനഡയിലെ നസാറിൻ അഫ്ഷിൻ-ജാം, മൂന്നാം സ്ഥാനം നേടിയ ചീനയിലെ ക്വി ഗുവാൻ എന്നിവർ കൂടുതൽ ശക്തിയുള്ള ആരാധനാലയങ്ങളിൽ വലിയതുക 'കൈക്കൂലി' നൽകിയതുകൊണ്ടായിരിക്കുമോ മുംബൈയിലെ സാമ്പത്തികമാനേജ്മെന്റ് വിദഗ്ധയായ അമി അഞ്ചാം സ്ഥാനത്തേക്ക് പിന്തള്ളപ്പെട്ടത് ? ഈ അനുഭവം അമിക്കും നമുക്കും പാഠമാകുമെന്ന് പ്രത്യാശിക്കുന്നു.

ജാതിയില്ലാതെ ജീവിച്ചുവന്ന സാധാരണ കമ്മ്യൂണിസ്റ്റുകാരൻ മരിച്ചുകഴിഞ്ഞാൽ പാർട്ടിയുടെ കൊടിയും റീത്തും മാറ്റിയശേഷം ശവംകോണ്ടുപോകേണ്ടത് എവിടെയാണ് ? അവൻ മരിച്ചുകഴിഞ്ഞാലാണ് ഈഴവനോ, പുലയനോ, മുസൽമാനോ എന്ന് തിരിച്ചറിയുന്നത്. ഇങ്ങനെ വിവാഹത്തിനും മരണത്തിനുമുൾപ്പടെ മതേതര ബദൽ ഉണ്ടാക്കുന്നതിന് ഇടതുപക്ഷ പ്രസ്ഥാനം യാതൊന്നും ചെയ്തില്ല. ആ ഒഴിവിലാണ് പഴയ ജാതി മത ശക്തികൾ തിരിച്ചുവന്നത്.

# മതമേലാളന്മാർ മതദ്രോഹികളാവുമ്പോൾ ഞങ്ങൾ യുക്തിവാദികളാവുന്നു

കേരള യുക്തിവാദിസംഘം മലപ്പുറംജില്ലാപ്രസിഡന്റും സംസ്ഥാനസെക്രട്ടറിയേറ്റ്അംഗവുമായ **കെ. ഇ. ജബ്ബാർ** സംസ്ഥാന കമ്മിറ്റിയംഗം **എം. ഫൗസിയ** എന്നീ യുക്തിവാദിദമ്പതികളുമായി **സോഫിയ ബിന്ദ്** സംസാരിക്കുന്നു.

**നമ്മൾ അറിഞ്ഞിടത്തോളം മലപ്പുറം ജില്ല അവികസിതമാണ്. അന്ധവിശ്വാസങ്ങൾ കൂടുതലുള്ളവരാണ്. മതബോധം കൂടിയവരാണ്. പക്ഷേ ഇവിടെനിന്നും എങ്ങനെയാണ് ഇപ്പോൾ കൂടുതൽ യുക്തിവാദികൾ.**

ജബ്ബാർ: യുക്തിവാദത്തിന്റെ വിമർശനങ്ങളൊന്നും തന്നെ ഏൽക്കാത്ത മതമായിരുന്നു ഇസ്ലാം മതം. ആ വിമർശനങ്ങൾ ഏറ്റുതുടങ്ങിയത് കഴിഞ്ഞ 10-15 വർഷത്തിനുള്ളിലാണ്. ഇടമറുകിന്റെയും മറ്റും പുസ്തകം പുറത്തുവന്നതോടുകൂടി കുറച്ചു പ്രവർത്തകർ രംഗത്തുവന്നു. ഇസ്ലാമിനെക്കുറിച്ച് പഠിക്കുകയും, പഠിച്ചിട്ട് അതിനെ വിമർശിക്കുകയും ചെയ്യുന്ന ഒരു സ്ഥിതിവിശേഷം. ഇങ്ങനെ ഇസ്ലാമിനെതിരെയുള്ള വിമർശനങ്ങളുണ്ടാവുകയും അതിന് മറുപടി പറയാൻ മതപണ്ഡിതൻമാർ രംഗത്തുവരികയും ചെയ്തു. പുസ്തകങ്ങളായും, പ്രസംഗങ്ങളായും ഇവരുടെ മതവേദികളിൽ പ്രശ്നം ചർച്ച ചെയ്യപ്പെട്ടു. യുകിതിവാദത്തെ എതിർക്കുന്നതിനായി ഇവരുടെ ഇടയിൽ ശ്രമങ്ങളുണ്ടായി. യുക്തിവാദികളുടെ പ്രസിദ്ധീകരണങ്ങളും പ്രസംഗങ്ങളും പരിപാടികളും അന്വേഷിച്ച് കേൾക്കാൻ തുടങ്ങി. ഞങ്ങളും ഇവർക്കെതിരായി ശക്തമായി ആശയ പ്രചരണങ്ങൾ നടത്തി. അതോടെ, മതരംഗത്തുള്ള ഒരു പാട് ചെറുപ്പക്കാർ ഞങ്ങളോട് ആഭിമുഖ്യം കാണിച്ചു. മൊത്തത്തിൽ മുസ്ലിം സമൂഹത്തിന്റെ, സ്വതന്ത്രമായ യാതൊന്നിനേയും അനുവദിക്കാതെ പിടിമുറുക്കുന്ന മതത്തിന്റെ ശക്തമായ ചട്ടക്കൂടിനെപൊളിച്ച് പുറത്തുവരാനുള്ള ശ്രമം -സ്വാഭാവികമായുണ്ടാകുന്ന ഈ റിയാക്ഷൻ എന്ന നിലക്കാണ് പ്രസ്ഥാനത്തിലേക്ക് ആളുകൾ കൂടുതൽ ആകൃഷ്ടരാവുന്നത്. പണ്ടൊക്കെ അനുഷ്ഠാനങ്ങളൊന്നുമില്ലാതെയും യുക്തിവാദിയാണെന്ന് പറയാതെയും കുറേയാളുകൾ രണ്ടിന്റെയും നടുക്ക് ജീവിച്ചു. ആ ആളുകൾക്ക് ഒന്നുകിൽ അങ്ങോട്ട് അല്ലെങ്കിൽ ഇങ്ങോട്ട് എന്ന ഒരു സ്ഥിതി വന്നിട്ടുണ്ട്. നിലമ്പൂരിലൊക്കെ കുറെ മുസ്ലിം കുടുംബങ്ങൾ, പ്രായമായ ആളുകൾ തന്നെ, പരസ്യമായി മതത്തെ വലിച്ചെറിഞ്ഞ് യുക്തിവാദിസംഘത്തിലേക്ക് വന്നിട്ടുണ്ട്.

**ഫൗസിയടീച്ചർ എങ്ങനെയാണ് ഒരു യുക്തിവാദിയായത് ?**

ഫൗസിയ: കുട്ടികളായിരിക്കുമ്പോൾതന്നെ പെൺകുട്ടിയായിരിക്കുന്നതിന്റെ വിവേചനം തിരിച്ചറിയാൻ പറ്റി. പിന്നെ മുജാഹിദ് മദ്രസ്സയിൽ ഖുർ-ആനിന്റെ അർത്ഥവും പരിഭാഷയും പഠിച്ചുകൊണ്ടാണ് വളർന്നത്. അത് പഠിക്കുമ്പോൾതന്നെ നമ്മുടെ മനസ്സിൽ ഒരു പാട് സംശയങ്ങൾ ഉണ്ടാകുമായിരുന്നു. അതൊന്നും ആരോടും പറയാനും പ്രകടിപ്പിക്കാനും അക്കാലത്ത് പറ്റില്ലായിരുന്നു. മതവിശ്വാസമുള്ള കുടുംബത്തിലാണ്ഞാൻ ജനിച്ചത്. അനുഭവമാണ് മാറിച്ചിന്തിക്കാൻ എന്നെ പ്രേരിപ്പിച്ചത്.

**മുസ്ലിം സംഘടനകൾ തന്നെ, മതത്തിനകത്തെ അനാചാരങ്ങൾക്കെതിരെ ഇപ്പോൾ രംഗത്തുവരുന്നില്ലേ ?**

ജബ്ബാർ: കേരളത്തിൽ മുസ്ലിം സമുദായത്തിന് ഒരുപാട് സംഘടനകളുണ്ട്. എല്ലാ സംഘടനകളും അടിസ്ഥാനപരമായി മതമൗലികവാദികളാണ്. മറ്റു

## മലപ്പുറത്ത് എന്തുകൊണ്ട് ഇത്രയേറെ യുക്തിവാദികൾ ?

കേരളത്തിൽ സമീപകാലത്തായി ഒരു മാറ്റം സംഭവിച്ചുകൊണ്ടിരിക്കുന്നുണ്ട്. ചത്തുകിടന്ന യുക്തിവാദിപ്രസ്ഥാനം വീണ്ടും സജീവമാവുകയും അതിലേക്ക് തലമുറവ്യത്യാസമില്ലാതെതന്നെ വ്യക്തികൾ താൽപര്യം പ്രകടിപ്പിച്ചു തുടങ്ങുകയും ചെയ്തുകൊണ്ടിരിക്കുന്നു എന്നതാണ് അവഗണിക്കാനാവാത്ത ആ മാറ്റം. യുക്തിവാദിപ്രസ്ഥാനങ്ങൾക്കും അതിന്റെ പ്രവർത്തനശൈലിക്കും ഇപ്പോഴും അവരുടെതായ ചില പരിമിതയുക്തിക്കപ്പുറത്തേക്ക് പ്രവേശിക്കാൻ കഴിയാതെ പോകുന്നുവെങ്കിൽതന്നെയും, മതേതരമായ യുക്തിയുടെ ചെറിയൊരു സാധ്യതപോലും, വർത്തമാനകാലത്തിന്റെ പൊതുവായ യുക്തിഹീനതമടുത്ത ഒരുപാടുപേർ ആഗ്രഹിക്കുന്നുണ്ട്. മതതീവ്രവാദം കൂടുതൽ ശക്തിപ്പെട്ടുകൊണ്ടിരിക്കുകയാണെന്ന തോന്നൽ നിലനിൽക്കുന്ന അന്തരീക്ഷത്തിൽതന്നെയാണ് അതിനുനേരെ എതിർനിൽക്കുന്ന ഈ യുക്തിവാദചിന്തയും ശക്തിപ്പെടുന്നത്. വ്യവസ്ഥാപിത കമ്മ്യൂണിസ്റ്റ് പ്രസ്ഥാനങ്ങൾ വിട്ടുകളഞ്ഞതും മറന്നുപോയതുമായ ചില മാനുഷിക പ്രശ്നങ്ങൾ യുക്തിവാദികൾ മുന്നോട്ടുവെക്കുന്നു. നിരീശ്വരവാദം, മതേതരചിന്ത, മിശ്രവിവാഹം തുടങ്ങിയ 'പുറംതള്ളപ്പെട്ട' ആശയങ്ങൾക്ക് അകത്തേക്ക്പ്രവേശനം നൽകാൻ അവർക്കു കഴിയുന്നു. ഒരു പക്ഷേ, ഒരു പ്രസ്ഥാനം എന്നനിലയിൽ അത് ഏറ്റെടുത്ത് നടപ്പിലാക്കാൻ അവർക്കു മാത്രമേ ഇപ്പോഴും ചിന്തയുണ്ടാകുന്നുള്ളുവെന്ന് പറയേണ്ടിവരും.

കേരളത്തിലെ യുക്തിവാദിസംഘത്തിന്റെ പ്രവർത്തനങ്ങൾക്ക് ധീരമായ ഒരു പ്രത്യേകത കൂടി കൈവന്നിട്ടുണ്ട്. 'മുസ്ലിം തീവ്രവാദികളുടെ ജില്ല്' എന്ന് ഭൂരിപക്ഷവർഗ്ഗീയവാദികളും അവരോട് താൽപര്യമുള്ള മാധ്യമങ്ങളും ഊതിവീർപ്പിച്ചുകൊണ്ടിരിക്കുന്ന മലപ്പുറം, യുക്തിവാദികളുടെ കൂടി ജില്ലയായി മാറിക്കൊണ്ടിരിക്കുന്നു. പത്തിരുപത് വർഷം മുമ്പുവരെ മുസ്‌ലിം സമുദായത്തിനകത്ത്, പ്രത്യേകിച്ചും മലപ്പുറം ജില്ലയിൽ, യുക്തിവാദികൾക്ക് സ്വതന്ത്രമായ പ്രവേശനം വലിയൊരു വെല്ലുവിളിയായിരുന്നു. നവോത്ഥാനകാലഘട്ടത്തിൽതന്നെ കേരളത്തിലെ ഹിന്ദുസമുദായത്തിനകത്ത് നവീകരണങ്ങൾ നടന്നു. കമ്മ്യൂണിസമടക്കം സകല യുക്തിചിന്തയുമായി ഏറ്റുമുട്ടി ഹിന്ദുവർഗ്ഗീയതയുടെ നട്ടെല്ലിന് ക്ഷതമേറ്റു. അതോടൊപ്പംതന്നെ തെമ്മാടിക്കുഴിയൊരുക്കി ഇരകാത്തിരുന്ന ക്രിസ്തുമതപൗരോഹിത്യത്തെയും കുറേയൊക്കെ ലിബറലാക്കിമാറ്റാൻ അന്നത്തെ പ്രവർത്തനങ്ങൾക്ക് സാധിച്ചു. അപ്പോഴും മതത്തിന് നേരെവരുന്ന വിമർശനങ്ങളൊന്നും പരിഗണിക്കാതെ മുസ്‌ലിം പൗരോഹിത്യം നിലകൊണ്ടു. ഇസ്‌ലാം എന്നത് ഇരുണ്ട ഗുഹയാണെന്നുമുള്ള മുസ്‌ലിം വിരുദ്ധരുടെ പ്രചരണത്തിന് ശക്തിപകരുകയായിരുന്നു ഒരർത്ഥത്തിൽ ഇസ്‌ലാംമതമേധാവികളും വലിയൊരുവിഭാഗം ഇസ്‌ലാമിക പണ്ഡിതരും ഇസ്‌ലാമിന്റെ പേരിൽ പൊട്ടിമുളച്ചുകൊണ്ടിരുന്ന ചില പ്രസ്ഥാനങ്ങളും ദീർഘകാലമായി നിർവ്വഹിച്ച ദൗത്യം.

മറ്റുജില്ലകളെ അപേക്ഷിച്ച് മലപ്പുറം ജില്ലയിലെ ചില മേഖലകൾ മുസ്‌ലിം ഭൂരിപക്ഷമാണ്. ഈ മേഖലകളിൽ അന്ധവിശ്വാസവും അനാചാരങ്ങളും കൂടുതലാണെന്നതും ഇസ്‌ലാം അനുശാസിക്കുന്നതിന് വിരുദ്ധമാണ് മതപൗരോഹിത്യത്തിന്റെ ചില പിടിമുറുക്കലുകളെന്നതും മുസ്ലിം സമുദായത്തിലെ പുതിയതലമുറ തിരിച്ചറിയുന്നുണ്ട്. മറ്റൊരു ജില്ലയിലും കാണാത്തവിധം മലപ്പുറം ജില്ലയിൽ 'മുസ്ലിം യുക്തിവാദികൾ' സൃഷ്ടിക്കപ്പെടുന്നതിന്റെ പ്രധാനപ്പെട്ട കാരണം ഇതാണെന്ന് അവിടത്തെ യുക്തിവാദിപ്രവർത്തകർ വിലയിരുത്തുന്നു.

മതങ്ങളിലെല്ലാം കാലോചിതമായ നവീകരണങ്ങളുണ്ട്. ഇത്തരമൊരു നവീകരണത്തിന് മുസ്‌ലിങ്ങളുടെ ഇടയിൽ കാര്യമായ സ്വാധീനമുണ്ടായിട്ടില്ല. ഉണ്ടായിരുന്നത് 50 കൊല്ലം മുമ്പ് മുജാഹിദ് പ്രസ്ഥാനം വരുന്ന സമയത്തായിരുന്നു. അതിനൊരു നവോത്ഥാന സമീപനമുണ്ടായിരുന്നു. അതുവരെ മൊത്തത്തിൽ സമൂഹം സ്ത്രീവിദ്യാഭ്യാസത്തിനെതിരായിരുന്നു. വിദ്യാഭ്യാസത്തെ പ്രോത്സാഹിപ്പിക്കുക എന്നരീതിയിലാണ് മുജാഹിദ് പ്രസ്ഥാനം വരുന്നത്. അതിന്റെ കൂടെ ശിർഖ്-തൗഹീദ് എന്നൊരു പ്രശ്നമുണ്ടല്ലോ-ഈ രണ്ട് കാര്യത്തിൽ ഒതുങ്ങിനിന്നു മുജാഹിദ് പ്രസ്ഥാനം. പിന്നീട് വിദ്യാഭ്യാസത്തിന്റെ ആവശ്യകത സമുദായം ഏകദേശം അംഗീകരിച്ചു തുടങ്ങി. എന്നാൽ ഇവരപ്പോഴും ശിർഖ്-തൗഹിദിന്റെ പഴയ പല്ലവി പാടിയിട്ട്, സമുദായത്തിന് പുതുതായി എന്തുനവീകരണമാണ് വേണ്ടത് എന്നതിനെക്കുറിച്ച് യാതൊരു അന്വേഷണവും നടത്താതെ നിന്നിടത്തു തന്നെ നിൽക്കുകയാണല്ലോ. കാലോചിതമായി മതത്തിൽ വരുത്തേണ്ട മാറ്റത്തിന് ബോധപൂർവ്വം ശ്രമിക്കുന്ന ഒരു സംഘടനയുടെ അഭാവം മുസ്ലിം സമുദായത്തിനുള്ളിലുണ്ട്. അതും യുക്തിവാദപ്രസ്ഥാനത്തിന് വളരെ അനുകൂലമായ ഘടകമാണ്. ഒന്നുകിൽ മതമൗലികവാദം അല്ലെങ്കിൽ പുറത്ത്. ഇതിനിടക്ക് മറ്റൊരു സാധ്യതയുമിന്നില്ല. ഈ സാഹചര്യം പ്രസ്ഥാനത്തിലേക്ക് കൂടുതൽ ആളുകളെ ആകർഷിക്കുന്നുണ്ട്.

**ടീച്ചർക്ക്, മതത്തിൽ എന്താണ് പ്രശ്നം തോന്നിയത് ? മത നിഷേധം, ദൈവനിഷേധം ഒക്കെ എങ്ങനെ വന്നു**

ഫൗസിയ: സ്ത്രീക്ക് ഇസ്ലാം എല്ലാ സ്വാതന്ത്ര്യവും നൽകുന്നു എന്നു പറയുന്നതല്ലാതെ ആരാണ് അത് അനുഭവിക്കുന്നത് ? ഖുർ-ആനിലെ നിയമങ്ങൾ ആ കാലഘട്ടത്തിൽ ഉള്ളതാണ്.. വ്യത്യസ്ത ഗോത്രങ്ങളിൽ വ്യത്യസ്ത രീതിയിലുള്ള ആചാരങ്ങളായിരുന്നു. സ്ത്രീക്ക് ഒട്ടും സ്വത്തവകാശമില്ലാത്ത കാലഘട്ടത്തിൽ പകുതി സ്വത്തവകാശമെങ്കിലും സ്ത്രീകൾക്ക് കൊടുക്കണമെന്ന വിപ്ലവകരമായ തീരുമാനം നടപ്പിലാക്കിയത് ഇസ്ലാമാണ് എന്നാണ് ഇവർ ഉന്നയിക്കുന്ന പ്രധാനവാദം. ഇസ്ലാമിന്റെ ചരിത്രം വായിക്കുമ്പോൾ ഒരു കാര്യം നമുക്ക് മനസ്സിലാകും. ഇസ്ലാമിന് അറേബ്യയിൽ മുഴുവനായും നിലനിൽക്കുന്ന ഒരു നിയമമില്ല. മുഹമ്മദ് നബിയുടെ ആദ്യഭാര്യയായ ഖദീജ വളരെ സമ്പന്നയും കച്ചവടക്കാരിയുമൊക്കെയായിരുന്നു എന്നുപറയുന്നു. സ്ത്രീക്ക് ഒട്ടും സ്വത്തവകാശമില്ലാത്ത അടിച്ചമർത്തപ്പെടുന്ന



കെ.ഇ.ജബ്ബാർ

**കാലോചിതമായി ഇസ്‌ലാംമതത്തിൽ വരുത്തേണ്ട മാറ്റത്തിന് ബോധപൂർവ്വം ശ്രമിക്കുന്ന ഒരു സംഘടനയുടെ അഭാവം മുസ്ലിം സമുദായത്തിനുള്ളിലുണ്ട്. അതും യുക്തിവാദപ്രസ്ഥാനത്തിന് വളരെ അനുകൂലമായ ഘടകമാണ്. ഒന്നുകിൽ മതമൗലികവാദം അല്ലെങ്കിൽ പുറത്ത്. ഇതിനിടക്ക് മറ്റൊരു സാധ്യതയുമിന്നില്ല. ഈ സാഹചര്യം പ്രസ്ഥാനത്തിലേക്ക് കൂടുതൽ ആളുകളെ ആകർഷിക്കുന്നുണ്ട്.**

ഒരു സമൂഹത്തിൽ ഖദീജയെപ്പോലെ സമ്പന്നയും വ്യാപാരസമുച്ചയത്തിനുടമയുമായ ഒരു സ്ത്രീ ഉണ്ടായി എന്നത് യുക്തിബോധത്തിന് സ്വീകരിക്കാൻ കഴിയില്ല. എന്റെ വായനയിൽ നിന്നും നിരീക്ഷണത്തിൽ നിന്നും മനസ്സിലാക്കാൻ കഴിഞ്ഞത് സ്ത്രീക്ക് സ്വത്തവകാശവും മേൽക്കോയ്മയും ഉണ്ടായിരുന്ന ഗോത്രവും, സ്ത്രീയെ അടിച്ചമർത്തി കുഴിച്ചുമൂടുന്ന ഗോത്രങ്ങളും ഉണ്ടായിരുന്നു എന്നാണ്. മുഹമ്മദ് നബി ഈ ഗോത്രങ്ങളെയെല്ലാം കൂട്ടിയോജിപ്പിച്ച് ഒരു രാഷ്ട്രമാക്കുമ്പോൾ ഒരു നിയമവും കൊണ്ടുവന്നു. അത് സ്ത്രീയും പുരുഷനും അണുകുടുംബമായി കഴിയുന്ന ഇന്നത്തെ സമൂഹത്തിൽ അതേപടി പിന്തുടരണമെന്ന് പറയുന്നതിൽ യുക്തിരാഹിത്യവും നീതിനിഷേധവും ഉണ്ട്. സ്ത്രീക്ക് പകുതി സ്വത്തവകാശവും മാന്യമായ പദവിയും കൊടുത്തമതമാണ് ഇസ്ലാം എങ്കിൽ, അതിന്റെ സത്ത ഉൾക്കൊള്ളുന്ന യഥാർത്ഥ പിൻമുറക്കാരാണ് ഇവരെങ്കിൽ അണുകുടംബത്തിൽ സ്ത്രീയെ പൂർണ്ണമായ ഒരു വ്യക്തിയായി അംഗീകരിക്കുകയാണ് വേണ്ടത്. അതിനുപകരം, ഒരു പാമ്പ് വരുമ്പോഴേക്കും നിങ്ങൾ ഓടി രക്ഷപ്പെടില്ലേ എന്നാണ് സ്ത്രീകളെ വിളിച്ച് ഇവർ നടത്തുന്ന ബോധവൽക്കരണം.

**ജനങ്ങൾ പൊതുവെ വിശ്വാസത്തിലേക്ക്, ആത്മീയതയിലേക്ക് മടങ്ങുകയാണ്, എന്ന് തോന്നിയിട്ടില്ലേ ?**

ജബ്ബാർ: അത് ശരിയല്ല. വിശ്വാസത്തിലേക്കുള്ള തിരിച്ചുപോക്കല്ല നടക്കുന്നത്. വിശ്വാസത്തിന്റെ പേരിലുള്ള ഒരു തരത്തിലുള്ള പ്രകടനപരതയിലേക്കുള്ള തിരിച്ചുപോക്കാണ്. അതിന് പലകാരണങ്ങളുമുണ്ട്. കൂട്ടായ്മയില്ലായ്മയാണ് ഒന്ന്. ആളുകളുടെ ജീവിതനിലവാരം ഉയർന്നതോടുകൂടി എല്ലാവരും സ്വയം പര്യാപ്തരാവുകയും അവരവരുടെ വീടുകളിൽ ഒതുങ്ങുകയും ചെയ്തു. സമൂഹത്തിലെ കൂട്ടായ്മ നഷ്ടപ്പെടുന്നുണ്ട്. തൊട്ടടുത്ത വീട്ടിൽ കൂട്ട ആത്മഹത്യനടന്നാലും ശവം പുഴുത്ത് മണം വരുമ്പോഴേ ഇപ്പുറത്തറിയുകയുള്ളൂ. അത്തരത്തിൽ കേരളത്തിലെ മധ്യവർഗം ഒറ്റപ്പെട്ട ന്യൂക്ലിയർ ഫാമിലിയായപ്പോഴുള്ള മാനസിക സംഘർഷം. ഇത് കൊണ്ടെത്തിക്കുന്നത് പ്രകടനപരമായ വിശ്വാസങ്ങളിലേക്കും ആൾദൈവങ്ങളിലേക്കുമെല്ലാമാണ്. ഇതിനെ ചൂഷണം ചെയ്തു കൊണ്ട് ചാനലുകളിലും മറ്റു മാധ്യമങ്ങളിൽ കൂടിയും ഭക്തിയുടെ കച്ചവടവൽക്കരണം വൻതോതിൽ നടക്കുന്നു. ഇത്തരത്തിലുള്ള ഭക്തിയുടെ വൻതോതിലുള്ള പ്രചാരവും മനുഷ്യന്റെ ഒറ്റപ്പെടലും അതുണ്ടാക്കുന്ന മാനസികസംഘർഷങ്ങളുമാണ് വിശ്വാസത്തിന്റെ പേരിൽ കാട്ടിക്കൂട്ടുന്നത്. ഭക്തിയുടെ ക്വാളിറ്റി എടുത്തുനോക്കുകയാണെങ്കിൽ തകർച്ചയാണുള്ളത്. ദൈനംദിനകാര്യസാധ്യത്തിനും ഭൗതികമായ നിസ്സാര ആവശ്യങ്ങൾക്കും താൽക്കാലികമായ മാനസികശാന്തി ലഭിക്കാനാണ് ദൈവത്തിനടുത്തേക്ക് പോകുന്നത്. ദൂരെക്കിടക്കുന്ന ദൈവത്തേക്കാളും ആശ്ലേഷിക്കുന്ന ദൈവത്തിനടുത്ത് പോകുമ്പോൾ നേരിട്ടാശ്വാസം ലഭിക്കുന്നുണ്ടാവണം.

**സമൂഹത്തിൽ ആത്മീയത കൂടുന്നു. എന്നാൽ അനാചാരങ്ങൾ പണ്ടത്തെപ്പോലെയൊന്നുമില്ല. കുറെയൊക്കെ മാറ്റം വന്നിട്ടുണ്ട്. ഇനിയും യുക്തിവാദികൾക്ക് പ്രസക്തിയുണ്ടെന്നാണോ പറയുന്നത്?**

ജബ്ബാർ: ഒരു വ്യക്തിയുടെ നിരുപദ്രവമായ വിശ്വാസങ്ങളെ എതിർത്തു തോൽപ്പിക്കുകയല്ല യുക്തിവാദത്തിന്റെ ലക്ഷ്യം. സാമൂഹ്യമായ പ്രശ്നങ്ങളാണ് പ്രധാനമായി കാണുന്നത്. മനുഷ്യന്റെ സാമൂഹ്യജീവിതം കുറേക്കൂടി മെച്ചപ്പെടുത്തുന്നതിന് തടസ്സമായി നിൽക്കുന്ന വിശ്വാസങ്ങളും അതിനുതുണയായി മതത്തിന്റെ സംഘടിത ഫാസിസ്റ്റ് സ്വഭാവങ്ങളും എപ്പോഴും ശക്തമാണ്.

**മുഹമ്മദ് നബി ഈ ഗോത്രങ്ങളെയെല്ലാം കൂട്ടിയോജിപ്പിച്ച് ഒരു രാഷ്ട്രമാക്കുമ്പോൾ ഒരു നിയമവും കൊണ്ടുവന്നു. അത് സ്ത്രീയും പുരുഷനും അണുകുടുംബമായി കഴിയുന്ന ഇന്നത്തെ സമൂഹത്തിൽ അതേപടി പിന്തുടരണമെന്ന് പറയുന്നതിൽ യുക്തിരാഹിത്യവും നീതിനിഷേധവും ഉണ്ട്.**

അങ്ങനെ വരുമ്പോൾ ആശയപരമായി അവരോട് ഏറ്റുമുട്ടേണ്ടി വരും. ആ ഏറ്റുമുട്ടലുകൾ ദൈവത്തെക്കുറിച്ചുള്ള തർക്കത്തിലേക്കും നീളുന്നു. കേരളത്തിലെ യുക്തിവാദി പ്രസ്ഥാനം വെറും ആശയരംഗത്ത്നിന്ന് വന്നതല്ല. നവോത്ഥാനത്തിന്റെ ഭാഗമായിവന്നതാണ്. ശ്രീനാരായണഗുരു ചെയ്തതിന്റെ തുടർച്ച ഏറ്റെടുത്തുകൊണ്ട് സഹോദരൻ അയ്യപ്പനെപ്പോലുള്ളവർ പ്രവർത്തിച്ച പ്രസ്ഥാനമാണ് യുക്തിവാദം. കേരളത്തിലെ സാമൂഹിക ജീവിതത്തിന്റെ നവീകരണവും നവോത്ഥാനവുമായി ബന്ധപ്പെട്ടതാണത്. ഒരിക്കലും ദൈവമുണ്ടോ ഇല്ലേ എന്ന തർക്കത്തിലൊതുങ്ങുന്ന ഇന്ത്യയിലെ പഴയകാല യുക്തിവാദത്തിന്റെ പാരമ്പര്യത്തിൽനിന്നല്ല കേരളത്തിലെ പ്രസ്ഥാനം വന്നിട്ടുള്ളത്.

**തീവ്രമായ മതബോധമുള്ള സമൂഹത്തിൽ പ്രസ്ഥാനത്തിന്റെ പ്രവർത്തനരീതി എങ്ങനെയാണ് ?**

ജബ്ബാർ: അനാചാരങ്ങളെ എതിർത്താൽ എതിർക്കുന്നവർക്ക് ഭ്രഷ്ട് കൽപ്പിക്കുകയും ഊരുവിലക്കേർപ്പെടുത്തുകയും ചെയ്യുന്നത് മലപ്പുറം ജില്ലയിൽ ഇന്നും നടന്നുകൊണ്ടിരിക്കുന്ന സംഗതിയാണ്. അടുത്തകാലത്ത് വാർത്തസൃഷ്ടിച്ച കാടാമ്പുഴയ്ക്കടുത്തുള്ള അബൂബക്കറിന്റെ പ്രശ്നം തന്നെ ഉദാഹരണം. മതത്തിന്റെ പേരിൽ സമൂഹത്തിൽ ഭ്രഷ്ട് കൽപ്പിക്കപ്പെടുന്ന ആളുകൾ സാമ്പത്തികമായിദുർബലരായിട്ടുള്ളവരാണ്. വ്യക്തിസ്വാതന്ത്ര്യത്തെയാണ് ഇവിടെ മഹല്ല് കമ്മിറ്റികളും മറ്റുംകൂടി ഇല്ലാതാക്കുന്നത്. അതേസമയം സ്വന്തം മകളെ ഗർഭിണിയാക്കിയ പിതാവിനെതിരെ ഇത്തരം കമ്മിറ്റികൾയാതൊരു ഭ്രഷ്ടും കൽപ്പിക്കുന്നില്ല. അത്തരത്തിലുള്ള കേസ് മലപ്പുറംജില്ലയിലുണ്ടായിട്ടുണ്ട്. എന്നാൽ ഇത്തരം പ്രശ്നങ്ങൾക്ക് പ്രസ്ഥാനം സകലപിൻതുണയും നൽകാറുണ്ട്. ഗുരുവായൂർ സത്യാഗ്രഹത്തിൽ പങ്കെടുക്കുകയും ശബരിമലയിൽ പൊന്നമ്പലമേട്ടിൽ മകരജ്യോതിയുടെ കള്ളത്തരം കണ്ടുപിടിക്കുകയും ചെയ്തതിന് ശേഷം യുക്തിവാദികൾ ഇത്തരത്തിലുള്ള ആക്ടിവിസത്തിലേക്ക് പോകാറുണ്ടായിരുന്നില്ല. തസ്നിബാനു-നാസർ പ്രശ്നത്തിലിടപെട്ടതോടെ സംസ്ഥാനതലത്തിൽ പ്രസ്ഥാനത്തിന് ആക്ടിവിസത്തിന്റെ ഉണർവ്വുണ്ടായി. ഇവരുടെ വിവാഹത്തിന് മുമ്പ് മുസ്ലിം സമുദായാംഗങ്ങൾ തമ്മിൽ രജിസ്ട്രാപ്പീസിൽ വെച്ചുനടത്തിയ വിവാഹങ്ങൾ ഉണ്ടായിരുന്നില്ല. ഇത്തരം പ്രശ്നങ്ങളിൽ പ്രസ്ഥാനം ഇടപെട്ടതോടെ ആളുകളിൽ ആത്മവിശ്വാസം കൂടിയിട്ടുണ്ട്. ഇതിനകത്ത് നവീകരണമുണ്ടാകട്ടെ എന്നുള്ള ലക്ഷ്യംവെച്ചാണ് ഞങ്ങളൊക്കെ വളരെ രൂക്ഷമായി വിമർശിക്കുന്നത്. അതിന് പ്രയോജനം കാണുന്നുമുണ്ട്. കുറേപ്പേർ മതത്തിൽനിന്ന് പുറത്തുവരും. മതം പൊളിയുമോ എന്നു പേടിച്ച് കുറേയൊക്കെ യാഥാസ്ഥിതികത്വം കൈവിടാൻ മതത്തെ ഭരിക്കുന്നവർ തയ്യാറാവുന്നുണ്ട്. മുസ്ലീങ്ങളുടെ പ്രസിദ്ധീകരണങ്ങളിൽ അടുത്തുവന്ന ചർച്ചകളിലും മറ്റും ഉയർന്നുവരുന്ന ചോദ്യങ്ങൾ തൊണ്ണൂറുശതമാനവും യുക്തിവാദപ്രസ്ഥാനം പുറത്തേക്ക് വിട്ടതാണ്. മുൻപ് പറഞ്ഞ നിലപാടുകളിൽനിന്നും വ്യത്യസ്തമായ മറുപടിയാണ് ഇപ്പോൾ കിട്ടുന്നതും. ഇതെല്ലാം പ്രസ്ഥാനത്തിന്റെ പ്രവർത്തനം കൊണ്ടുതന്നെയാണ് സംഭവിക്കുന്നത്.


ഫൗസിയ

**മലപ്പുറം ജില്ലയിൽ പെൺകുട്ടികൾക്ക് യുക്തിവാദികളോടുള്ള സമീപനം എന്താണ് ?**

ഫൗസിയ: വളരെ വിദ്യാസമ്പന്നരായ ആളുകൾ പോലും പെൺകുട്ടികളുടെ കാര്യത്തിൽ വളരെ യാഥാസ്ഥികരാണ്. പെൺകുട്ടികളെ പഠിപ്പിച്ച് ജോലിയാക്കണമെന്നോ സ്വാശ്രയത്വം കൈവരുത്തണമെന്നോ ഉള്ള ചിന്തയൊന്നും വിദ്യാഭ്യാസമുള്ള മുസ്ലീം കുടുംബങ്ങളിൽ പോലും വളരെ അപൂർവ്വമാണ്. 14-15 വയസ്സാകുമ്പോഴേക്കും കെട്ടിച്ചുവിടണമെന്ന ചിന്താഗതിയാണ് ആളുകൾക്ക്. ഇവരെ ഇങ്ങനെ ചിന്തിക്കാൻ പ്രേരിപ്പിക്കുന്നത് വിവാഹമാർക്കറ്റാണ്. പഠിച്ചകുട്ടികൾക്ക് വിവാഹമാർക്കറ്റിൽ 'ലോകാളിറ്റി' എന്നരീതിയിലാണ് പരിഗണിക്കപ്പെ

ടുന്നത്. പിന്നീട് അവർക്ക് കിട്ടുന്നത് രണ്ടാം കെട്ടുകാരനെയാണ്. അതുകൊണ്ട് കഴിയുന്നതും വേഗം പെൺകുട്ടികളെ കെട്ടിച്ചയക്കുക എന്നതാണ് പരിഹാരമായി കാണുന്നത്. മതമില്ലെങ്കിലും വിവാഹം കഴിക്കാമെന്ന് വിദ്യാസമ്പന്നരായ പെൺകുട്ടികൾ ചിന്തിച്ചുതുടങ്ങിയിരിക്കുന്നു. ഉയർന്നുവരുന്ന മിശ്രവിവാഹങ്ങളുടെ കണക്കുകൾ അതാണ് സൂചിപ്പിക്കുന്നത്.

**ഇങ്ങനെയൊക്കെ മാറ്റമുണ്ടെങ്കിലും ഇടതുപക്ഷ പ്രസ്ഥാനത്തിന് പറയാവുന്ന തരത്തിൽ ഒരു വളർച്ചയൊന്നും മലപ്പുറത്ത് ഉണ്ടാവുന്നില്ലല്ലോ ?**

ജബ്ബാർ: അതിനുകാരണം വൻതോതിൽ മതരംഗത്തുള്ള ഇടതുപക്ഷവിരുദ്ധപ്രചാരണം തന്നെയാണ്. ഇടതുപക്ഷ പ്രസ്ഥാനത്തിലേക്ക് ഈ സമൂഹത്തിൽ നിന്ന് ആളുകൾ പോകുന്നത് തടയുക എന്നതാണ് പ്രധാനലക്ഷ്യം. അതിൽ അവർ വിജയിക്കുകയും ചെയ്യുന്നു. പഴയ കമ്മ്യൂണിസ്റ്റ് കുടുംബങ്ങളിലെ പുതിയ തലമുറക്കാർ പോലും മതമൗലികവാദങ്ങളിലേക്ക് ഒഴുകിപോകുന്നതാണ് കാണുന്നത്. പുരോഗമനാശയങ്ങളിലേക്കും ഡി.വൈ.എഫ്.ഐയിലേക്കുമൊക്കെ ആകൃഷ്ടരായി പോകേണ്ട ചെറുപ്പകാരെ അതിനേക്കാൾ പുരോഗമനം ഇതിലുണ്ട് എന്നു പറഞ്ഞ് കൂടെ നിർത്താനുള്ള ശ്രമം വർഗ്ഗീയസംഘടനകളുടെ ഭാഗത്തുനിന്നുണ്ടാവുന്നു.

**പക്ഷേ, മതസംഘടനകളുടെ പ്രവർത്തനം ഇടതുപക്ഷത്തെ ദുർബലപ്പെടുത്തുന്നു എന്നുപറയുന്നത് തമാശയാണല്ലോ ?**

ജബ്ബാർ: നവോത്ഥാനം ഒരുക്കിവെച്ച മണ്ണിലാണ് ഇടതുപക്ഷ ആശയങ്ങൾ ഇവിടെ വേരുപിടിക്കുന്നത്. അത് പിന്നീട് അധികാര രാഷ്ട്രീയ പ്രസ്ഥാനമായി മാറി. അതോടെ സാംസ്കാരികരംഗവും നവോത്ഥാനത്തിന്റെ തുടർപ്രവർത്തനങ്ങളും ഏറ്റെടുക്കാതെ അവകാശസമരങ്ങളിലേക്ക് പ്രസ്ഥാനം നീങ്ങി. പാർട്ടിക്ലാസുകൾ പുതിയ കമ്മ്യൂണിസ്റ്റ് മെമ്പർമാർക്ക് അന്യമായി. ഈ ഒഴിവിലാണ് മതസംഘടനകൾക്ക് വേരുകിട്ടുന്നത്.

നവോത്ഥാനം മാറ്റം വരുത്തിയെങ്കിലും പഴയതിന്റെ അവശിഷ്ടങ്ങൾ മനുഷ്യന്റെ മനസ്സിൽനിന്ന് പോയിട്ടില്ല. മരണവും, വിവാഹവും പോലെയുള്ള വ്യക്തിയുടെ ജീവിതപ്രശ്നങ്ങൾ വരുമ്പോൾ അതേറ്റെടുക്കാൻ മതത്തിനും ജാതിക്കും ബദലായി ഒരു മതേതരസംവിധാനം ഉണ്ടാക്കുക എന്നതായിരുന്നു നവോത്ഥാനത്തിന്റെ തുടർച്ചയായി ചെയ്യേണ്ട സംഗതി. അത് ഇന്നും വന്നിട്ടില്ല. ജാതിയില്ലാതെ ജീവിച്ചുവന്ന സാധാരണ കമ്മ്യൂണിസ്റ്റുകാരൻ മരിച്ചുകഴിഞ്ഞാൽ പാർട്ടിയുടെ കൊടിയും റീത്തും മാറ്റിയശേഷം ശവംകോണ്ടുപോകേണ്ടത് എവിടെയാണ് ? അവൻ മരിച്ചുകഴിഞ്ഞാലാണ് ഈഴവനോ, പുലയനോ, മുസൽമാനോ എന്ന് തിരിച്ചറിയുന്നത്. ഇങ്ങനെ വിവാഹത്തിനും മരണത്തിനുമുൾപ്പടെ മതേതര ബദൽ ഉണ്ടാക്കുന്നതിന് ഇടതുപക്ഷ പ്രസ്ഥാനം യാതൊന്നും ചെയ്തില്ല. ആ ഗ്യാപിലാണ് പഴയ ജാതി മത ശക്തികൾ തിരിച്ചുവന്നത്.

**'പെൺയുക്തിവാദി' എന്ന നിലയിൽ ടീച്ചറുടെ കുടുംബത്തിൽ നിന്നുള്ള പ്രതികരണം എങ്ങനെയായിരുന്നു ?**

കുടുംബത്തിൽ നിന്ന് എതിർപ്പുകളുണ്ടായിരുന്നു. ഒരു ഭാഗത്ത് നമ്മളോടുള്ള സ്നേഹം, മറുഭാഗത്ത് വഴിപിഴച്ചുപോകുമോ എന്ന ആശങ്ക, ഉത്കണ്ഠ-പരലോകത്ത് ശിക്ഷിക്കപ്പെടുമല്ലോ എന്ന വേദന. ഇതൊക്കെ കാരണം അകറ്റിനിർത്തുകയും ദേഷ്യപ്പെടുകയും ചെയ്ത അനുഭവങ്ങൾ ഉണ്ടായിട്ടുണ്ട്. ഇപ്പോൾ അവരും കുറെ മനസ്സിലാക്കുന്നു. പറയുന്നതിൽ ശരിയുണ്ട് എന്ന് അംഗീകരിക്കുന്നു. സ്ത്രീയെന്ന രീതിയിൽ ഒട്ടേറെ പരിമിതികളെയും അതിജീവിച്ചു പോന്നു. നമുക്ക് ചുറ്റുമുള്ള സമൂഹവും കാര്യങ്ങൾ മനസ്സിലാക്കുന്നുണ്ട്.

**അക്രമണങ്ങൾ നേരിടേണ്ടിവന്നുവോ ?**

ജബ്ബാർ: എതിർപ്പുകളും അക്രമങ്ങളും നേരിടേണ്ടിവന്നിട്ടുണ്ട്. കഴിഞ്ഞവർഷം തൊടുപുഴയിൽ സെമിനാറിൽ സംസാരിച്ച് പുറത്തിറങ്ങിയ സമയത്ത് ഒരു സംഘം ആൾക്കാർ ഇരുമ്പ് കസേരകൊണ്ട് തലയടിച്ചുപൊട്ടിച്ചു. ഇപ്പോഴും ഒരു ചെവിക്ക് പ്രശ്നമുണ്ട്. തസ്നിബാനു വീട്ടുതടങ്കലിൽനിന്ന് ഞങ്ങളുമായി ഫോണിൽ ബന്ധപ്പെട്ടതറിഞ്ഞ് പത്തമ്പതുപേരടങ്ങുന്ന ഒരു സംഘം വീടുവളഞ്ഞ് കൊലപ്പെടുത്താൻ ശ്രമം നടത്തി. ഞങ്ങളുടെ ടെലിഫോൺ കേബിളിന് പകരം അടുത്ത വീട്ടിലെ കേബിളാണ് മുറിച്ചത്. അതുകൊണ്ട് പോലീസിൽ വിളിക്കാൻ കഴിഞ്ഞു. പോലീസ് സ്റ്റേഷൻ അടുത്തായതുകൊണ്ട് പത്തുമിനിറ്റിനുള്ളിൽ അവരെത്തി ഞങ്ങളെ രക്ഷപ്പെടുത്തി.

**മക്കളെ എങ്ങനെയാണ് വളർത്തുന്നത് യുക്തിവാദിയാവുന്നതുപോലെ മതവിശ്വാസിയാവാനും അവർക്ക് സ്വാതന്ത്ര്യമില്ലേ ?**

ഫൗസിയ: ഒരു മകനും ഒരു മകളുമാണുള്ളത്. മകൾ ഫിജി ബി.എസ്.സി രണ്ടാം വർഷവും മകൻ ജിഫി അവസാനവർഷ വിദ്യാർത്ഥിയുമാണ്. മക്കളെ ഒദ്യോഗികമായി ഒരു മതവും പഠിപ്പിച്ചിട്ടില്ല. രേഖകളിൽ ഒരു മതവും ചേർത്തിട്ടുമില്ല.

**കേരളം പോലെയുള്ള ഒരു സമൂഹത്തിൽ പ്രത്യേകിച്ചും സംഘടിത മതസമൂഹത്തിന് ഭൂരിപക്ഷമുള്ള മേഖലയിൽ യുക്തിവാദിയാവുമ്പോൾ ഒരു തരം അരക്ഷിതത്വം തോന്നില്ലേ ?**

ഫൗസിയ: വിശ്വാസത്തിന്റെ സുരക്ഷിതത്വം അനുഭവിച്ചവർക്കല്ലേ അവിശ്വാസത്തിന്റെ അരക്ഷിതത്വം ഉണ്ടാവുകയുള്ളൂ. ●

**തസ്നിബാനു-നാസർ പ്രശ്നം സംസ്ഥാനതലത്തിൽ പ്രസ്ഥാനത്തിന് ആക്ടിവിസത്തിന്റെ ഉണർവ്വുണ്ടാക്കി. ഇവരുടെ വിവാഹത്തിന് മുമ്പ് മുസ്ലിം സമുദായാംഗങ്ങൾ തമ്മിൽ രജിസ്ട്രാപ്പീസിൽ വെച്ചുനടത്തിയ വിവാഹങ്ങൾ ഉണ്ടായിരുന്നില്ല. ഇത്തരം പ്രശ്നങ്ങളിൽ പ്രസ്ഥാനം ഇടപെട്ടതോടെ ആളുകളിൽ ആത്മവിശ്വാസം കൂടിയിട്ടുണ്ട്. ഇതിനകത്ത് നവീകരണമുണ്ടാകട്ടെ എന്നുള്ള ലക്ഷ്യംവെച്ചാണ് ഞങ്ങളൊക്കെ വളരെ രൂക്ഷമായി വിമർശിക്കുന്നത്.**



തസ്നി ബാനു

# ഔദാര്യം

നിത.എ

നീ കുന്നിറങ്ങിത്തുടങ്ങിയല്ലേ
ഞാനിപ്പോഴും
കയറ്റം കയറുകതന്നെ.
പെണ്ണുങ്ങളിൽ ചിലർ
അങ്ങനെയാണ്.
ഫെമിനിസ്റ്റുകളുടെ വരികൾ വായിച്ച്
ഞരമ്പുകളിലൂടെ ആവേശമുണർത്തിയും
ഘോരഘോരം ചിന്തിച്ച് നെടുവീർപ്പിട്ടും
ഒപ്പം അവന്റെ അവഗണനയിൽ
ഉള്ളം പൊള്ളി, ആരും കാണാതെ
നനഞ്ഞ മനസ്സിനെ
തോരാനിടുകയും ചെയ്യുന്നു.
നീ കുന്നിറങ്ങിക്കഴിയുമ്പോഴേക്കും
ഞാൻ മുനമ്പെത്തിയിരിക്കും.
പിന്നെ താഴേക്ക് ഊർന്നിറങ്ങാൻ ഭയന്ന്,
നിന്റെ അഭാവത്തിലെ നിസ്സഹായതയിൽ
പെണ്ണിന്റെ ക്ഷമയേയും സഹനത്തേയും
വാഴ്ത്തുന്നവരെ വിശ്വസിച്ച്
തോരാനിട്ട നനഞ്ഞ മനസ്സിന്റെ
പിന്നിയ ഇഴകൾ തുന്നിച്ചേർക്കുമ്പോൾ
പെണ്ണെഴുത്തിന്റെ തുറന്നാഖ്യാനങ്ങൾ
എന്ന്, നിന്റെ വിശാലമായ ഔദാര്യം.

# ക്രിയ

മൊയ്തു മായിച്ചാൻകുന്ന്

പട്ടികൾ കുരക്കുന്നതും
വാലാട്ടുന്നതും
ഭക്തിമൂത്തത് കൊണ്ടല്ല.

ഉറുമ്പുകൾ ഐക്യത്തോടെ
കൂട്ടംതെററാതെ പോകുന്നത്
നേതൃത്വഗുണം കൊണ്ടല്ല.

വവ്വാലുകൾ
തലകീഴായി കിടക്കുന്നത്
യോഗ പരിശീലിച്ചത് കൊണ്ടല്ല.

മിന്നാമിന്നികൾ
വെളിച്ചം പരത്തുന്നത്
ദിവ്യജ്ഞാനം കൊണ്ടല്ല.

ഭക്തി:
നിന്റെതൊക്കെയും
എന്നിലേക്കെത്തുന്നതു
വരെയുള്ള
ക്രിയ !

തങ്ങളൊക്കെ തൊഴിലാളിവർഗപക്ഷത്താണെന്ന് ചിലർക്കൊക്കെ വാദിച്ചുറപ്പിക്കേണ്ടിവരുന്നുവെന്നത് ഇക്കാലത്തിന്റെ പ്രത്യേകതയാണ്. ഇടതുരാഷ്ട്രീയ പ്രസ്ഥാനങ്ങളോട് ഒട്ടിനിൽക്കാൻ ശ്രദ്ധ കാണിക്കുകയും വർഗേതരാശയങ്ങൾക്ക് അടിമപ്പെടുകയും ചെയ്തവരാണ് ഇപ്പോൾ തങ്ങൾ തികച്ചുംഇടതുപക്ഷമാണെന്ന് വിലപിക്കുന്നത്.

# വർഗ്ഗനിലപാടുകൾ കൈയ്യൊഴിയുന്നവർ

ആസാദ്

സാമൂഹിക സാംസ്കാരിക പ്രശ്നങ്ങളുടെ രാഷ്ട്രീയാസ്പദങ്ങൾ അന്വേഷിക്കുമ്പോൾ പുലർത്തേണ്ട കൃത്യതയും സൂക്ഷ്മതയും ഈയിടെയായി പല 'പ്രഖ്യാപിത മാർക്സിസ്റ്റ് പണ്ഡിതൻമാർ'ക്കും കൈമോശം വന്നുതുടങ്ങിയിട്ടുണ്ട്. ചരിത്രപരവും വൈരുദ്ധ്യാത്മകവുമായ ഭൗതികവാദ സമീപനത്തിന്റെ സ്പഷ്ടതയും നിശിതത്വവും, നിഗൂഢരതികളിൽ ഉൾപ്പുളകം കൊള്ളാനുള്ള ഒരിടവും വെച്ചുനീട്ടുന്നില്ല. ഒരു തരത്തിലുള്ള പരിവേഷത്തിന്റെയും അധികാരക്കോയ്മകളെ അതു വകവെയ്ക്കുന്നുമില്ല. എന്നാൽ ചരിത്രപരതയോ വൈരുദ്ധ്യാത്മകതയോ കൈവിടുന്ന ഹെഗൽ-വോയർബാഹ് ചിന്തകളെയും അവരുടെ രീതിശാസ്ത്രങ്ങളും പിൻപറ്റാൻ ധൃതിപ്പെടുന്ന ഒരപൂർവ്വവേഴ്ചക്ക് ഇടതുപക്ഷ സൈദ്ധാന്തികരംഗം വേദിയാവുകയാണ്. ഇത് ഒരാകസ്മിക വിഭ്രമമല്ലെന്ന് സൂഷ്മനിരീക്ഷണത്തിൽ വെളിപ്പെടുന്നുമുണ്ട്. 'പങ്കാളിത്ത ജനാധിപത്യവിപ്ലവ'ത്തിന്റെ പുതിയ മാനിഫെസ്റ്റോ എം.പി.പരമേശ്വരൻ അവതരിപ്പിച്ചതിന് തുടർച്ചയൊരുക്കുകയാണ് ഇക്കൂട്ടർ ചെയ്യുന്നത്.

കേന്ദ്രീകൃത ജനാധിപത്യസ്വരൂപമാർന്ന വിപ്ലവസംഘടനകൾ അപ്രസക്തമായിരിക്കുന്നുവെന്നും പങ്കാളിത്ത ജനാധിപത്യത്തിന്റെ (വികേന്ദ്രീകൃത ജനാധിപത്യത്തിന്റെ) നാളുകളാണ് ഇനിയുള്ളതെന്നുമാണല്ലോ എം.പി.പരമേശ്വരന്റെ നിലപാട്. ഇത് തുറന്നു പ്രഖ്യാപിക്കുകവഴി മാർക്സിസ്റ്റ് പക്ഷത്തുനിന്നും വേറിട്ടൊരു നില അദ്ദേഹം സ്വന്തമാക്കുന്നുണ്ട്. എന്നാൽ 'പ്രാതിനിധ്യ ജനാധിപത്യത്തിൽ നിന്നു പങ്കാളിത്ത ജനാധിപത്യത്തിലേക്കുള്ള മാറ്റത്തെ സ്വാഗതംചെയ്യുന്ന (*ജനാധിപത്യത്തിന്റെ ഭാവി* എഡിറ്റർ ആർ.വി.ജി.മേനോൻ).പി. ഗോവിന്ദപിള്ളയാകട്ടെ, ജനകീയ ജനാധിപത്യ വിപ്ലവപരിപാടിയിൽ ഈ മാറ്റത്തിന്റെ ഇടം അടയാളപ്പെടുത്തുന്നില്ല. ലോക കമ്മ്യൂണിസ്റ്റ് പ്രസ്ഥാനംതന്നെ ജനാധിപത്യത്തിലേക്കും ഓപ്പൺ സൊസൈറ്റിസങ്കൽപത്തിലേക്കും മാറുകയാണെന്നും അദ്ദേഹത്തിന് അഭിപ്രായമുണ്ട്(ഭാഷാപോഷിണി വാർഷികപ്പതിപ്പ്) അപ്പോൾ തീർച്ചയായും കേന്ദ്രീകൃത ജനാധിപത്യത്തിന്റെയും വിപ്ലവപ്രസ്ഥാനത്തിന്റയും ഉജ്വലരൂപകമായ ഇ.എം.എസിനെ തകർക്കാതെ വയ്യ. ഹിറ്റലർക്ക് സമനായി സ്റ്റാലിനെ ലോകപൊതുബോധത്തിൽ സ്വീകാര്യനാക്കിയ സാമ്രാജ്യത്വം, കമ്മ്യൂണിസം=ഫാസിസം എന്ന സമവാക്യം സൃഷ്ടിച്ചെടുത്തത് എങ്ങനെയെന്നറിയുന്നവർക്ക് ഇ.എം.എസ്സിനെ സ്റ്റാലിനാക്കുന്നതിന്റെ യുക്തിയും മനസ്സിലാകും. 'ക്ഷേമരാഷ്ട്ര സിദ്ധാന്തം തിയറിയാക്കാൻ ശ്രമിച്ച ആളുകളെ സംശയിച്ചു' എന്നതാണ് ഇ.എം.എസിനെ സ്റ്റാലിനോട് ചേർത്ത് നിർത്താൻ പി.ജിക്ക് പ്രേരണയാകുന്നത്. എന്നാൽ, ഇ.എം.എസ് ചെയ്തതേ. കൊല്ലങ്ങൾക്ക്ശേഷം ഗോർബ്ബച്ചേവൊക്കെ ചെയ്തിട്ടുള്ളുവെന്ന് പി.ജി. തന്റെ പക്ഷപാതത്തിന് ന്യായം കണ്ടെത്തുകയും ചെയ്യുന്നു. ഇ.എം.എസ്. സ്റ്റാലിനിസ്റ്റും താൻ ഗോർബ്ബച്ചേവിസ്റ്റുമാണെന്നാണ് അദ്ദേഹത്തിന്റെ പ്രഖ്യാപനം. ഭൂപരിഷ്കരണംപോലെയുള്ളക്ഷേമപദ്ധതികൾക്ക് തുടക്കം കുറിച്ചത് ഇ.എം.എസ് ആണെങ്കിലും ആപദ്ധതികളുടെ പിൻബലത്തിൽ രൂപപ്പെട്ട 'കേരളമാതൃക'യുടെ വിമർശകനുമാണ് അദ്ദേഹം. അതാവട്ടെ, ഗോവിന്ദപിള്ളയ്ക്ക് സഹിക്കാനാവുന്നില്ല. ഇ.എം.എസ്ക്ഷേമരാഷ്ട്ര-പങ്കാളിത്ത ജനാധിപത്യസ്വപ്നങ്ങളെ വർഗവിശകലനത്തിന് വിധേയമാക്കുന്നു. പി.ജിയാകട്ടെ, പരമേശ്വരന്റെ നാലാം ലോകമായ, പങ്കാളിത്ത ജനാധിപത്യത്തിന്റെ ക്ഷേമലോകത്തെ സിദ്ധാന്തവൽക്കരിക്കുന്നു. ഇങ്ങനെ ഇം.

**ഇ.എം.എസ്ക്ഷേമരാഷ്ട്ര-പങ്കാളിത്ത ജനാധിപത്യസ്വപ്നങ്ങളെ വർഗവിശകലനത്തിന് വിധേയമാക്കുന്നു. പി.ജിയാകട്ടെ, പരമേശ്വരന്റെ നാലാം ലോകമായ, പങ്കാളിത്ത ജനാധിപത്യത്തിന്റെ ക്ഷേമലോകത്തെ സിദ്ധാന്തവൽക്കരിക്കുന്നു. ഇങ്ങനെ ഇം.എം.എസ് ചിന്തയിൽനിന്നും സി.പി.ഐ (എം)പരിപാടിയിൽനിന്നും വേറിട്ട ഒരു മോഹലോകത്തിന്റെ മാർക്സിസ്റ്റ് വിരുദ്ധപദ്ധതികളുടെ നായകരായിത്തീരുകയാണ് പരമേശ്വരനും ഗോവിന്ദപിള്ളയും. ഈ മോഹലോകത്തെ സിദ്ധാന്തവൽക്കരിക്കാൻ സാമ്രാജ്യത്വം അനുവദിച്ച ഓമനപ്പേരാണ് പോസ്റ്റ്-മാർക്സിസം.**



എം.എസ് ചിന്തയിൽനിന്നും സി.പി.ഐ(എം.)പരിപാടിയിൽനിന്നും വേറിട്ട ഒരു മോഹലോകത്തിന്റെ മാർക്സിസ്റ്റ് വിരുദ്ധപദ്ധതികളുടെ നായകരായിത്തീരുകയാണ് പരമേശ്വരനും ഗോവിന്ദപിള്ളയും. ഈ മോഹലോകത്തെ സിദ്ധാന്തവൽക്കരിക്കാൻ സാമ്രാജ്യത്വം അനുവദിച്ച ഓമനപ്പേരാണ് പോസ്റ്റ്-മാർക്സിസം.

ഇടതുപക്ഷത്തോടൊട്ടിനിൽക്കാൻ താൽപര്യം കാണിക്കുന്ന പല 'പ്രഖ്യാപിത' മാർക്സിസ്റ്റുകാരും യഥാർത്ഥത്തിൽ പി. ഗോവിന്ദപ്പിള്ളക്കും പരമേശ്വരനും പിറകിൽ അണിനിരന്ന് മാർക്സിസത്തെ കൈയ്യൊഴിയുന്ന കാഴ്ച നാം കാണുന്നുണ്ട്. സമീപനത്തിലുണ്ടാകുന്ന ഈ വെട്ടിച്ചുരുക്കലുകൾ അവരുടെ ഇടപെടലുകളെ, തുറന്ന സംവാദത്തിന്റെ തെളിമയിലേക്ക് നയിക്കാത്ത ആഖ്യാനാഭാസങ്ങളാക്കിത്തീർക്കുന്നു. തന്റെ കാലത്തെ മുഖ്യവൈരുദ്ധ്യമേതെന്ന് അറിയാത്ത ഒരു മാർക്സിസ്റ്റിന് ജീവിതത്തിന്റെ ഭിന്നമേഖലകളിലുണ്ടാകുന്ന ചലനങ്ങളെ വിശദീകരിക്കാനോ വ്യാഖ്യാനിക്കാനോ സാദ്ധ്യമല്ല. അത്തരമൊരു അന്വേഷണം നിശ്ചയമായും കേവലവാദത്തിന്റെ സങ്കുചിതവട്ടത്തിലേക്കാണ് എഴുത്തുകാരെ എത്തിക്കുക. ഉദാഹരണമായി, പരിഷത്തിന്റെ മുഖ്യസൈദ്ധാന്തികരിൽ ഒരാളായ ടി. പി. കുഞ്ഞിക്കണ്ണൻ ചെന്നുപെടുന്ന സന്നിഗ്ദതയുടെ സ്വഭാവം നോക്കാം. ഡിസംബർ 12 ന്റെ *ചിന്തയിൽ* അദ്ദേഹമെഴുതിയ കുറിപ്പ് ഡോ.എം.പി.പരമേശ്വരനെ കുറ്റവിമുക്തനാക്കാനുള്ള പാഴ്ശ്രമമാണ്. എന്നാൽ, അതിനേക്കാൾ ഗൗരവപൂർവ്വം കാണേണ്ടത് അദ്ദേഹം പ്രകടിപ്പിക്കുന്ന, 'അധീശത്വത്തിനെതിരായ ഏതൊരു ചെറുത്തുനിൽപ്പും വർഗസമരമാണെന്ന ലളിതനിരീക്ഷണമാണ്. അദ്ദേഹം എഴുതുന്നു:

*'ശാസ്ത്രം സാമൂഹ്യവിപ്ലവത്തിന് എന്ന മുദ്രാവാക്യത്തെ കൃത്യമായി മനസ്സിലാക്കേണ്ടതുണ്ട്. സമ്പന്നവിഭാഗങ്ങൾ ശാസ്ത്രത്തെ ഒരു ചൂഷണ ഉപാധിയാക്കിയിരിക്കുന്നുവെന്നും അതിനാൽ അവരിൽ നിന്ന് ശാസ്ത്രത്തെ മോചിപ്പിക്കുകയും ദരിദ്രരുടെ ഇടയിൽ ഒരു മോചനോപാധിയാക്കി മാറ്റുകയും അതുവഴി സാമൂഹ്യവിപ്ലവ പ്രക്രിയയിൽ ശാസ്ത്രവും ഒരായുധമായി മാറണമെന്നുള്ളതാണ് പരിഷത്ത് വീക്ഷണം. ഇത് കൃത്യമായും ചൂഷണം ചെയ്യപ്പെടുന്നവന്റെ ഭാഗത്തുനിലയുറപ്പിച്ച വർഗപരമായ നിലപാടാണെന്ന് കരുതിക്കൂടേ' ?*

ശാസ്ത്രം സാമൂഹ്യവിപ്ലവത്തിന് എന്ന മുദ്രാവാക്യം രൂപപ്പെടുത്തിയിട്ടുള്ളത് ബൂർഷയുക്തിമണ്ഡലമാണ്. ശാസ്ത്രത്തെ ജനാധിപത്യ വൽക്കരിക്കാനും മാനവീകരിക്കാനുമുള്ള ശ്രമങ്ങൾ മുതലാളിത്ത പൊതുമണ്ഡലത്തിനകത്തുതന്നെ നടക്കുന്നുണ്ട്. പുരോഗമനസ്വഭാവമാർന്ന ഇത്തരം ശ്രമങ്ങളെ തൊഴിലാളിവർഗം സ്വീകരിക്കുന്നുമുണ്ട്. ഭിന്നമണ്ഡലങ്ങളിൽ നടക്കുന്ന വർഗസമരങ്ങളാണ് ഇവയ്ക്ക് വേഗമേറ്റുന്നതെന്നും കാണാം. എന്നാൽ ശാസ്ത്രം സാമൂഹ്യവിപ്ലവത്തിന് എന്ന വാക്യം വർഗമുദ്രാവാക്യമാണെന്ന് വ്യാഖ്യാനിക്കുന്നത് കടന്ന കയ്യാണ്. *'ഇത് കൃത്യമായും ചൂഷണം ചെയ്യപ്പെടുന്നവന്റെ ഭാഗത്തുനിലയുറപ്പിച്ച വർഗപരമായ നിലപാടാണെന്ന് കരുതിക്കൂടേ'?* എന്ന നിഷ്കളങ്കമെന്ന് തോന്നിപ്പിക്കുന്ന ചോദ്യത്തിന് *സാദ്ധ്യമല്ല* എന്നേ മറുപടി പറയാനാകൂ.

ശാസ്ത്രത്തിന്റെ വളർച്ച മുതലാളിത്തവികാസവുമായും ബൂർഷായുക്തിബോധവുമായും ബന്ധപ്പെട്ടതാണെന്നു പറഞ്ഞുവല്ലോ. ദരിദ്രർക്ക് കൂടി മോചനം ലഭിക്കുന്ന രീതിയിൽ ശാസ്ത്രത്തെ മാറ്റുക എന്നതി



**ഇടതുപക്ഷത്തോടൊട്ടി നിൽക്കാൻ താൽപര്യം കാണിക്കുന്ന പല 'പ്രഖ്യാപിത' മാർക്സിസ്റ്റുകാരും യഥാർത്ഥത്തിൽ പി. ഗോവിന്ദപ്പിള്ളക്കും പരമേശ്വരനും പിറകിൽ അണിനിരന്ന് മാർക്സിസത്തെ കൈയ്യൊഴിയുന്ന കാഴ്ച നാം കാണുന്നുണ്ട്. സമീപനത്തിലുണ്ടാകുന്ന ഈ വെട്ടിച്ചുരുക്കലുകൾ അവരുടെ ഇടപെടലുകളെ, തുറന്ന സംവാദത്തിന്റെ തെളിമയിലേക്ക് നയിക്കാത്ത ആഖ്യാനാഭാസങ്ങളാക്കിത്തീർക്കുന്നു.**

ന്, സമസ്ത സമ്പത്തും അപ്രകാരം മാറ്റുന്നതിനുവേണ്ടിയുള്ള നിരന്തര സമരത്തിലെ പങ്കാളിത്തം ആവശ്യപ്പെടുന്നുണ്ട്. കുഞ്ഞിക്കണ്ണൻ സൂചിപ്പിക്കുന്ന 'മോചിപ്പിക്കൽ' പ്രക്രിയ ശാസ്ത്രത്തിന്റെ മണ്ഡലത്തിൽ മാത്രമായി നടക്കുകയില്ലെന്നർത്ഥം. തൊഴിലാളി വർഗവീക്ഷണത്തിന്റെയും രാഷ്ട്രീയയുക്തിബോധത്തിന്റെയും പ്രായോഗികാവിഷ്കാരങ്ങളിലൂടെയേ അതു സാദ്ധ്യമാകൂ. മറ്റൊരു തരത്തിൽ പറഞ്ഞാൽ, സമൂഹത്തിലെ മുഖ്യവൈരുദ്ധ്യത്തെ മൂർഛിപ്പിക്കാനുതകുന്ന വർഗനിലപാടിന്റെ അടിസ്ഥാനത്തിലാകുമ്പോൾ മാത്രമേ ഏതൊരു മുദ്രാവാക്യവും തൊഴിലാളി വർഗത്തിന് ഒരു സമരരൂപമെന്ന നിലയിൽ സ്വീകാര്യമാവുകയുള്ളു. *ചൂഷണത്തിന് അനുകൂലമാണോ പ്രതികൂലമാണോ എന്നതിനെ ആശ്രയിച്ചാണ് സംഘടനകളുടെയും പാർട്ടികളുടെയും രാഷ്ട്രീയ നിലപാടുകൾ വിലയിരുത്തേണ്ടത്. ചൂഷിതന്റെ പക്ഷത്തോ ചൂഷകന്റെ പക്ഷത്തോ എന്നതാണ് ഒരു സംഘടനയുടെ വർഗബോധത്തെ നിർണ്ണയിക്കുന്ന മാനദണ്ഡം (ഒരു ബദൽവേദിയുടെ സാദ്ധ്യതകൾ-ടി.പി.കുഞ്ഞിക്കണ്ണൻ, മാധ്യമം ആഴ്ചപ്പതിപ്പ് 2003 ഡിസംബർ 12)* എന്ന മട്ടിലുള്ള ലളിതയുക്തികളും മാർക്സിസത്തിന് ചേർന്നതല്ല. ഈ അമൂർത്തവൽക്കരണത്തെയാണ് കേവലവാദം എന്നുവിളിക്കുന്നത്. ചൂഷിതന്റെ പക്ഷത്തുനിൽക്കുന്ന പല പ്രസ്ഥാനങ്ങളും വ്യക്തികളും വർഗരഹിത സമൂഹത്തെക്കുറിച്ചുള്ള ഒരു സ്വപ്നത്തിന്റെ അഭാവംകൊണ്ടും അതിലേക്കാനയിക്കുന്ന വിപ്ലവപരിപാടിയുടെ ന്യൂനതകൾകൊണ്ടും വർഗവും വർഗസമരവും ചരിത്രത്തിന്റെ ചാലകശക്തികളായിരിക്കുന്നതെങ്ങനെയെന്നതിനെപറ്റി അജ്ഞരായിത്തീരുന്നു. തൊഴിലാളിവർഗത്തിന്റെ കൂടെയാണെന്ന പ്രഖ്യാപനമല്ല, സമഗ്രമായ വിപ്ലവപരിപാടി മുൻനിർത്തിയുള്ള തന്ത്രങ്ങളുടെയും അടവുകളുടെയും സാക്ഷാത്കാരമാണ് തൊഴിലാളിവർഗം ആവശ്യപ്പെടുന്നത്.

കുഞ്ഞിക്കണ്ണൻ ശാസ്ത്രസാഹിത്യപരിഷത്തിനെ വർഗപക്ഷത്ത് കെട്ടാനല്ല ശ്രമിക്കേണ്ടത്, തന്റെ വർഗനിലപാടുകളെ കുറെക്കൂടി നിശിതവും സൂക്ഷ്മവുമാക്കാനാണ്. പരിഷത്ത് വർഗസംഘടനയല്ല. ബൂർഷ്വാ പൊതുമണ്ഡലത്തിലെ ഒരു പുരോഗമനശാസ്ത്രസംഘടന എന്ന നിലയിൽ പരിഷത്തിനുള്ള പ്രസക്തി ചോദ്യം ചെയ്യാനാവില്ല. അതേസമയം പരിഷത്തിന്റെ നയങ്ങളും പരിപാടികളും സംവാദങ്ങൾക്ക് വിധേയമാക്കരുതെന്ന് ശഠിക്കേണ്ടതുമില്ല. ഇത്തരം ബഹുജനപ്രസ്ഥാനങ്ങൾ അധീശത്വത്തിന്റെ പൊതുസമ്മതരൂപീകരണത്തിനുള്ള ഉപകരണങ്ങളായിത്തീരാറുണ്ടെന്നതും സൂക്ഷ്മമായ വിശകലനത്തിന്റെ അനിവാര്യതയ്ക്ക് അടിവരയിടുന്നുണ്ട്.

ബൂർഷ്വാ ശാസ്ത്രബോധത്തെയും യുക്തിബോധത്തെയും അവയുടെ പ്രായോഗികാവിഷ്കാരങ്ങളെയും അപ്പാടെ തള്ളിക്കളയുന്ന സമീപനം തൊഴിലാളിവർഗത്തിനില്ല. ദൈവശാസ്ത്രത്തിൽനിന്നും മതാത്മക ബോധത്തിൽ നിന്നും ഭിന്നമായി അതനുവദിക്കുന്ന പുരോഗമനജീവിതത്തിന്റെ സാദ്ധ്യതകളെ ആഹ്ലാദപൂർവ്വം സ്വീകരിക്കേണ്ടതുണ്ട്. 'ശാസ്ത്രം സാമൂഹ്യവിപ്ലവത്തിന് എന്ന മുദ്രാവാക്യത്തിനകത്ത് സമ്പന്നവർഗത്തിനെതിരായ പോരാട്ടമുണ്ട്. അതുകൊണ്ട് അത് വർഗസമരമാണ്' എന്നൊക്കെ പാടുപെട്ട്‌വിശദീകരിക്കാനുള്ള പാഴ്ശ്രമം സമീപനത്തിന്റെ ദൗർബല്യത്തെയാണ് കാണിക്കുന്നത്. 'ശാസ്ത്രം സാമൂഹ്യവിപ്ലവത്തിന്' എന്നത് അംഗീകൃതയാഥാർത്ഥ്യമാണ്. എന്നാൽ, അത് ആവർത്തിച്ചുറപ്പിക്കുന്നത് ശാസ്ത്രത്തിന്റെ അധീശത്വ ഉപയോഗത്തിന് പൊതുസമ്മതമുണ്ടാക്കാനായിക്കൂടാ.

'ശാസ്ത്രം സാമൂഹ്യവിപ്ലവത്തിന് എന്നത് അംഗീകൃതയാഥാർത്ഥ്യമാണ്. എന്നാൽ, അത് ആവർത്തിച്ചുറപ്പിക്കുന്നത് ശാസ്ത്രത്തിന്റെ അധീശത്വ ഉപയോഗത്തിന് പൊതുസമ്മതമുണ്ടാക്കാനായിക്കൂടാ. രാഷ്ട്രപതി തെരഞ്ഞെടുപ്പിൽ, ശാസ്ത്രജ്ഞനാണെന്ന ഒറ്റക്കാരണത്താൽ അബ്ദുൾ കലാമിനെ പിന്തുണക്കണമെന്ന വാദമുയർന്നത് അത്തരമൊരു വഴിത്തെറ്റിലാണ്.



രാഷ്ട്രപതി തെരഞ്ഞെടുപ്പിൽ, ശാസ്ത്രജ്ഞനാണെന്ന ഒറ്റക്കാരണത്താൽ അബ്ദുൾകലാമിനെ പിന്തുണക്കണമെന്ന വാദമുയർന്നത് അത്തരമൊരു വഴിത്തെറ്റിലാണ്.

തങ്ങളൊക്കെ തൊഴിലാളിവർഗപക്ഷത്താണെന്ന് ചിലർക്കൊക്കെ വാദിച്ചുറപ്പിക്കേണ്ടിവരുന്നുവെന്നത് ഇക്കാലത്തിന്റെ പ്രത്യേകതയാണ്. ഇടതുരാഷ്ട്രീയ പ്രസ്ഥാനങ്ങളോട് ഒട്ടിനിൽക്കാൻ ശ്രദ്ധകാണിക്കുകയും വർഗേതരാശയങ്ങൾക്ക് അടിമപ്പെടുകയും ചെയ്തവരാണ് ഇപ്പോൾ തങ്ങൾ തികച്ചുംഇടതുപക്ഷമാണെന്ന് വിലപിക്കുന്നത്. "ഉൽപാദനരംഗങ്ങളിലെ പ്രത്യക്ഷവും പ്രകടവുമായ ചൂഷണത്തിൽ നിന്ന് വ്യത്യസ്തമായി മറയിട്ട മറ്റൊട്ടേറെചൂഷണങ്ങൾ നടക്കുന്നുണ്ട്. അവ പലപ്പോഴും ജനമനസ്സുകളിൽ സ്ഥായിയായിത്തീർന്നിട്ടില്ല. അവയാണ് പരിസ്ഥിതി, ദളിത്, സ്ത്രീപ്രശ്നം, മലിനീകരണം തുടങ്ങിയവ. അത്തരം രംഗങ്ങളിലെ വർഗസമരം സംബന്ധിച്ച നിലപാടുകളിൽ കമ്മ്യൂണിസ്റ്റ്കാർക്കിടയിൽ പോലും അഭിപ്രായ വ്യത്യാസമുണ്ട്. അതുകൊണ്ടുതന്നെ അവ കൂടുതൽ ചർച്ചചെയ്യപ്പെടേണ്ടവയാണ്" (ടി.പി. കുഞ്ഞിക്കണ്ണൻ) അതാണ് തങ്ങൾ നിർവ്വഹിച്ചുകൊണ്ടിരിക്കുന്നത് എന്നാണ് അവരുടെ ഭാവം. കമ്മ്യൂണിസ്റ്റ്കാർക്കിടയിൽ പോലുമുള്ള അഭിപ്രായവ്യത്യാസം മൂലമാണ് തങ്ങൾക്ക് അംഗീകാരം ലഭിക്കാത്തതെന്ന് അവർ വാദിക്കുന്നു. വാസ്തവമതാണോ?

പരിസ്ഥിതി, ദളിത്, സ്ത്രീപ്രശ്നം, മലിനീകരണം തുടങ്ങിയ മേഖലകളിലെ വർഗസമരത്തിന്റെ സൂക്ഷ്മഭേദങ്ങളെ സംബന്ധിച്ച് മാർക്സിസ്റ്റുകാർക്ക് ശരിയായ അവബോധമുണ്ട്. എന്നാൽ മിക്കപ്പോഴും അവയ്ക്ക് വേണ്ടത്ര ഊന്നലുകൾ നൽകാൻ മാർക്സിസ്റ്റുകാർക്കായില്ല. ഈ മേഖലകളിലെ വർഗസമരങ്ങളുടെ ഭിന്നാനുഭവങ്ങളെ കേന്ദ്രവൈരുദ്ധ്യവുമായി കണ്ണി ചേർക്കുന്നതിന്റെ പ്രാധാന്യം തിരിച്ചറിയാതിരിക്കുകയോ ഉദാസീനത കാണിക്കുകയോ ചെയ്തു എന്നതും തെറ്റിദ്ധാരണകൾക്കിടയാക്കിയിട്ടുണ്ട്. ഇവിടെ ടി.പി.കുഞ്ഞിക്കണ്ണന് പറ്റുന്ന അബദ്ധവും മറ്റൊന്നല്ല. കേവലവാദനിഷ്ഠമായ പോസ്റ്റ്-മാർക്സിസ്റ്റ് സമീപനങ്ങളെയാണ് അദ്ദേഹവും പിൻപറ്റുന്നത്. കാലോചിതമായി പരിഷ്കരിച്ച സി.പി.ഐ(എം.) പരിപാടി പുതിയ മേഖലകളെക്കൂടി മാർക്സിസത്തിന്റെ പരിധിയിൽ കൊണ്ടുവരികയാണെന്നാണ് അദ്ദേഹം കരുതുന്നത്. എന്നാൽ കഴിഞ്ഞകാലത്തെ, പാർട്ടി കോൺഗ്രസ്സുകളിലെല്ലാം ഇത്തരമൊരു ഊന്നലിന്റെ പ്രാധാന്യം പരാമർശിച്ചു പോന്നിട്ടുണ്ട്. എന്നാൽ തീഷ്ണമായ ജീവൽ പ്രശ്നങ്ങൾക്കിടയിൽ കേന്ദ്രവൈരുദ്ധ്യത്തിന്റെ ചുറ്റുവട്ടങ്ങളിൽ കുരുങ്ങിപ്പോവുകയായിരുന്നു പ്രധാനപ്രവർത്തനങ്ങൾ. ഈ പരിധിയെ മറികടക്കാനാണ് ഇപ്പോൾ സി.പി.ഐ(എം) ശ്രമിക്കുന്നതെന്നാണ് മനസ്സിലാക്കേണ്ടത്.

മാത്രമല്ല, കേരളീയധൈഷണികതയെ ആഴത്തിൽ സ്വാധീനിച്ച ഫ്രാങ്ക്ഫർട്ട് ചിന്തകളുടെയും 'നവമാർക്സിസ്റ്റ്' ബാനറിൽ ഒളിച്ചുകടത്തപ്പെട്ട തീവ്രചിന്തകളുടെയും പാഠഭേദങ്ങളായി പോസ്റ്റ്-മാർക്സിസ്റ്റുകളുടെ രചനകൾ മാറിയിട്ടുണ്ട്. മാർക്സിസത്തിലെ അന്വേഷണങ്ങൾ എന്ന നിലയിൽ നവഇടതുപക്ഷം നടത്തിയ ശ്രമങ്ങൾ ശ്രദ്ധേയങ്ങൾ തന്നെ. എന്നാൽ അവയുടെ ആശയവാദാടിത്തറ നേരത്തെ തന്നെ വിമർശവിധേയമായിട്ടുണ്ട്. ഇതത്ര കാര്യമായി പരിഗണിക്കാതെയാണ് ഇപ്പോൾ പലരും സ്ഥലജലവിഭ്രാന്തിയിൽ പെട്ടിരിക്കുന്നത്. ●




മാറ്റാത്തി-സാറാജോസഫ്.
പ്രസാ:കറന്റ് ബുക്സ് തൃശ്ശൂർ

സ്വന്തമായ, എന്നാൽ അപരിചിതത്വത്തിന്റെ പുതുമണമുയരുന്ന കളിപ്പാട്ടത്തിനോടുള്ള ഒരു കുട്ടിയുടെ കൗതുകം പോലെന്തോ ഉണ്ടായിരുന്നു വായനയിലുടനീളം എന്റെ മനസ്സിൽ. വായനയ്ക്കിടെ കോവൽവള്ളികളുടെ കിരീടമണിഞ്ഞ് നീണ്ടുചുരുണ്ട തലമുടി അഴിച്ചുപരത്തിയിട്ട്, വെള്ളപ്പൂക്കളുടെ വേലിവിടവിലൂടെ ലൂസി എന്നെ നോക്കിനിന്നു.

വായനാനുഭവം

**സിതാര.എസ്**

# മനുഷ്യന്റെ മണം

പുസ്തകങ്ങളുടെ രണ്ടാംവായന എപ്പോഴും തരിക ചില അതൃപ്തികളാണ്. വാക്കുകൾ മനസ്സിലുണ്ടാക്കുന്ന തുടിപ്പുകൾ, മടുപ്പുകൾ, ചരലേറുകൾ; ഭാഷയിലെ കൊതിപ്പിക്കുന്ന താളം; ഹൃദയത്തെ നനച്ചും അല്ലാതെയും കടന്നുപോകുന്ന കഥാപാത്രങ്ങൾ-എന്തിന്, അക്ഷരങ്ങളുടെ മണം പോലും വ്യത്യസ്തമായിരിക്കും രണ്ടാംവായനയിൽ. ഇതിനൊരു അപവാദമായി തോന്നി, സാറാ ജോസഫിന്റെ 'മറ്റാത്തി'.

കഥയിലെ ഒഴുക്കും ബാഹ്യമായ ചില മടികളും കാരണം *മറ്റാത്തി*യുടെ ആദ്യവായന തിടുക്കത്തിലങ്ങ് ഓടിത്തീർന്നു. വായനയ്ക്കിടെ ടി.വി. കാണലും വർത്തമാനങ്ങളും ഉറക്കവും വിശ്രമങ്ങളുമടങ്ങുന്ന കുറേ ഇടവേളകളും കടന്നുവന്നു. രണ്ടാം വായന ഒറ്റയിരുപ്പിന്റേതായിരുന്നു. അല്പദിവസങ്ങളുടെ ഇടവേള മാത്രമുണ്ടായിരുന്നിട്ടും ഗൗരവത്തോടെയും അല്ലാതെയും ഉള്ളവയായിട്ടും ആദ്യത്തേയും രണ്ടാമത്തേയും വായനാനുഭവങ്ങളിൽ വലിയ വ്യത്യാസമുണ്ടായില്ല.

*ലൂസി*യെ വായിച്ചപ്പോൾ, എല്ലാ സ്ത്രീകൾക്കും തോന്നിയേക്കാവുന്നതുപോലെ 'ഇവൾ ഞാൻ തന്നെ' എന്ന് എനിക്കും തോന്നി. അടുത്ത ചിന്തയിൽതന്നെ എനിക്ക് മറിച്ച് സംശയിക്കേണ്ടിയും വന്നു-ഇവൾ ഞാനല്ലേയല്ല-തികച്ചും ഒരപരിചിത.

ഈ ദ്വന്ദ്വഭാവം അനുഭവിച്ചറിഞ്ഞതോടെ, *മറ്റാത്തി* എന്ന ശീർഷകത്തോട് ഒരു എഴുത്തുകാരി എന്ന നിലയിൽ എനിക്കസൂയ തോന്നി. ഒറ്റനോട്ടത്തിൽ തികച്ചും സാധാരണമായ ഒരു പേര്. പക്ഷേ, അതിൽ കാച്ചിക്കുറുക്കിയെടുത്തിരിക്കുന്നത് നോവലിന്റെ സ്വത്വം തന്നെയാണ്. അക്ഷരാർഥത്തിലും അല്ലാതെയും



സിതാര

അത് സൂചിപ്പിക്കുന്നത് ഓരോ കഥാപാത്രവും ഒരു 'ഔട്ട്സൈഡർ' ആണ് എന്നാണ്. സമൂഹത്തിന്റെ, സ്ത്രീത്വത്തിന്റെ, സാമാന്യമനുഷത്വത്തിന്റെ അതിർവരമ്പുകളിലാണ് അവരുടെ ജീവിതം അലഞ്ഞുതിരിയുന്നത്. എല്ലാവരിലും അവരുണ്ട്. എന്നാൽ, അവരിൽ എല്ലാവരും ഇല്ല.

സ്വന്തമായ, എന്നാൽ അപരിചിതത്വത്തിന്റെ പുതുമണമുയരുന്ന കളിപ്പാട്ടത്തിനോടുള്ള ഒരു കുട്ടിയുടെ കൗതുകം പോലെന്തോ ഉണ്ടായിരുന്നു വായനയിലുടനീളം എന്റെ മനസ്സിൽ. വായനയ്ക്കിടെ കോവൽവള്ളികളുടെ കിരീടമണിഞ്ഞ് നീണ്ടുചുരുണ്ട തലമുടി അഴിച്ചുപരത്തിയിട്ട്, വെള്ളപ്പൂക്കളുടെ വേലിവിടവിലൂടെ ലൂസി എന്നെ നോക്കിനിന്നു. എന്റെ മനസ്സിൽ, പെൺമയുടെ കൈപുണ്യങ്ങളുമായി അവൾ സ്വാദുകളുടെ രാജ്ഞിയായി. വീടില്ലാത്തവർക്കുവേണ്ടി വിയർപ്പൊഴുക്കുമ്പോൾ അന്യായത്തിനുനേർക്ക് ഒരു തവണയെങ്കിലും ശബ്ദമുയർത്തുമ്പോൾ അവൾ എന്നിൽ സ്ത്രീത്വത്തിന്റെ അടക്കിപ്പിടിച്ച അഭിമാനം നിറച്ചു. സ്വശരീരത്തിലും ആത്മാവിലും അവൾ സഹിക്കുന്ന അപമാനങ്ങളുടെ നൈരന്തര്യം ഇതേ അഭിമാ



*വളച്ചുകെട്ടലുകളില്ലാതെ തന്നെ, മറ്റൊന്നു കൂടി മാറ്റാത്തി നമ്മെ ഓർമ്മിപ്പിക്കുന്നു. മനുഷ്യഗന്ധമെന്നതിന് പുരുഷഗന്ധമെന്നു മാത്രമല്ല അർത്ഥം.*

സാറാജോസഫ്.

നത്തെ ഒരു ചെറുത്തുനില്പു പോലുമില്ലാതെ പൊടിച്ചമർത്തി. ഒടുവിൽ, നിസ്സഹായരായ മനുഷ്യജന്മങ്ങളിൽ നിന്നും അഴുക്കുകളേറ്റു വാങ്ങിയും വിഴുപ്പുകൾ സ്നേഹത്താൽ വെളുപ്പിച്ചും അവൾ പ്രപഞ്ചത്തിന്റെ പരിശുദ്ധിയായപ്പോൾ വീണ്ടും ഞാനറിഞ്ഞു. ഇവൾ ഒരിക്കൽ കൂടി എനിക്ക് അന്യയാകുന്നു-അല്ലെങ്കിൽ ഞാനായി മാറുന്നു.

ജീവിതം മുഴുവൻ വിഴുപ്പുകളെ വെളുപ്പിച്ചിട്ടും പരിശുദ്ധയാകാതെ പോയ ഒരാളാണ് *ചെറോണ*. പൊന്തി നില്ക്കുന്ന പല്ലുകളുടെ വൈരൂപ്യത്താൽ അവരുടെ ചിരിയും കരച്ചിലും വേർതിരിച്ചറിയാനാവില്ലെന്ന് വായനക്കിടെ ഞാനറിയുന്നുണ്ട്. എങ്കിലും എനിക്കുറപ്പാണ്, മരണം വരെയും അവരുടെ മുഖത്തും ചുണ്ടത്തും ഉണ്ടായിരുന്നത് ചിരിതന്നെയാണ്-ചിരി മാത്രമാണ്.

ഏതൊക്കെയോ വിധത്തിൽ, മറ്റൊരു പുറമ്പോക്കുവാസിയാണ് *ബ്രിജിത്തയും*. എനിക്ക്(എല്ലാവർക്കും) സുപരിചിതയായ അഹന്തയും പൊങ്ങച്ചവും വായാടിത്തവും സ്ത്രീകളുടേതായ ധാർഷ്ട്യവും ഉള്ള ഒരു വല്ല്യമ്മച്ചി. പക്ഷേ അവരിലുമുണ്ട് പലതും, ഈ പതിവുവല്യമ്മച്ചിമാരിലില്ലാത്തതായി. ലൂസിയിലേക്ക് തീമഴയായി പെയ്യുന്നു അവരുടെ കോപം. പക്ഷേ, അവർക്ക് അവളോടുള്ള കനിവിന്റെ മിന്നൽക്കീറുകൾക്ക് അതിനേക്കാൾ തെളിച്ചമുണ്ടെന്നെനിക്ക് കാണാം. വാർധക്യംവരെ അവർ കാത്തുസൂക്ഷിച്ച പെൺമയുടെ ഭീകരതയെ ഒരു മാന്ത്രികവടിയാൽ വീശിയകറ്റി, അതുവരെ ഉള്ളിലമർന്നുകിടന്നിരുന്ന കുട്ടിത്തം അവരെ ഉറക്കത്തിന്റെ ഉന്മാദങ്ങളിലേക്ക് ഉയിർത്തെഴുന്നേൽപ്പിക്കുന്നു. ഈ ഉയിർത്തെഴുന്നേല്പിന്റെ ചിറകുകളിൽ അവർ ദൈവരാജ്യത്തിന്റെ അതിരുകളിലേക്ക് അഹന്തയോടെ യാത്രയാകുന്നു.

തങ്ങളുടേതായ ജീവിതങ്ങൾക്ക് തങ്ങളുടെതായ കാരണങ്ങൾ കണ്ടെത്തുന്ന അപരിചിതർ ഇനിയും ഒരുപാടുണ്ട് കഥാപാത്രങ്ങളായി-സുന്ദരി, സേതു, ചന്ദ്രു, സെലീന.... എങ്കിലും കാരണങ്ങൾ കണ്ടെത്തുവാനായി ജീവിക്കുന്ന ഒരാൾ എന്ന നിലയിൽ അച്ഛൻ വ്യത്യസ്തനാകുന്നു. വായനയിലേക്ക് കടന്നുവരുന്ന നിമിഷംതൊട്ട്, മനസ്സിന്റെ പുറത്തെവിടെയോ ഉള്ള ഏകാന്തമായ രാവണൻകോട്ടയുടെ തണുത്തുറഞ്ഞ ഇടനാഴികളിലൂടെ അലഞ്ഞുതിരിയുന്ന ഒരു ഗോഥിക്കഥാനായകന്റെ തലയെടുപ്പ് അച്ഛനിൽ കാണാനാവുന്നുണ്ട്. പക്ഷേ പതിവ് രീതികൾ വിട്ട് ആത്മപീഡയുടെ ഇരുട്ടല്ല പരസ്നേഹത്തിന്റെ നുറുങ്ങുവെട്ടമാണ് അദ്ദേഹത്തിന്റെ അസ്തിത്വം.

നോവൽ എന്ന സാഹിത്യശാഖയ്ക്ക് വ്യത്യസ്തമായ ഒരുപാട് തലങ്ങളുണ്ടെന്ന് പറയപ്പെടുന്നു. ഇവയിൽ കുറേയൊക്കെ *മറ്റാത്തിയിലും* കാണാനായേക്കാം. പക്ഷേ ഇവയ്ക്കെല്ലാമുപരി, മനസ്സിനോടേറെ അടുത്ത ഒരു വായനാനുഭവമായി *മറ്റാത്തി* മാറുന്നത് അതിൽ നിറഞ്ഞുനില്ക്കുന്ന പച്ചയായ മനുഷ്യഗന്ധത്താലാണ്. വളച്ചുകെട്ടലുകളില്ലാതെ തന്നെ, മറ്റൊന്നു കൂടി മറ്റാത്തി നമ്മെ ഓർമ്മിപ്പിക്കുന്നു. മനുഷ്യഗന്ധമെന്നതിന് പുരുഷഗന്ധമെന്നു മാത്രമല്ല അർത്ഥം. ●

## പുസ്തകക്കൂട്ടം

### അപഗ്രഥനാത്മക മന:ശാസ്ത്രം

യുങ്ങിന്റെ മന:ശാസ്ത്രസിദ്ധാന്തങ്ങൾ സംസ്കാരത്തിന്റെ വിവിധമേഖലകളിൽ പ്രയോഗിക്കപ്പെട്ടവയാണ്. ആ ദർശനങ്ങളെ ലളിതമായ തനിമയോടെ പരിചയപ്പെടുത്തുന്ന ഒരു പുസ്തകമാണ് തോന്നക്കൽ വാസുദേവന്റേത്.



*യുങ്ങിന്റെ മന:ശാസ്ത്രം, പഠനം, തോന്നയ്ക്കൽ വാസുദേവൻ, ഗ്രേസ് പബ്ലിക്കേഷൻ, മുട്ടട, തിരുവനന്തപുരം, 33 രൂപ*

### സ്വയം തിരിച്ചറിയുന്ന കവിത

പുതുകാലത്തിലെ കവിതയുടെ കരുത്താണ് കെ.ആർ. ടോണിയുടെ അക്ഷരങ്ങളെന്നുപറയാം. മനുഷ്യന് പണ്ടത്തെക്കാൾ കൂടുതൽ സ്വയം തിരിച്ചറിയാനുള്ള ശേഷി ഇക്കാലത്തെ ജീവിതസാഹചര്യം പ്രദാനം ചെയ്യുന്നുണ്ടെന്ന് കവി അറിയുന്നു. ഈ അറിവ് അറിഞ്ഞുകൊണ്ടുതന്നെ കവിയെഴുതുന്നു. അതുകൊണ്ട് അവ കവിതയാവുന്നു.



*അന്ധകാണ്ഠം കവിതകൾ, കെ.ആർ. ടോണി ഡി.സി.ബുക്സ്, കോട്ടയം, 60 രൂപ*

### പ്രതിഭകൾ സംസാരിക്കുന്നു

ഈ ലോകത്തേക്ക് പ്രതിഭകളെത്രയോ വരികയും പോവുകയും ചെയ്തു. പോകുന്നതിനിടയ്ക്ക്, സമൂഹത്തെ മാററിമറിക്കാനുതകിയ ചില കർമ്മങ്ങൾക്ക് അവർ നേതൃത്വം കൊടുത്തു. കഴിഞ്ഞ ഒരു നൂറ്റാണ്ടിനിടയിൽ വിവിധ കർമ്മരംഗങ്ങളിൽ പ്രവർത്തിച്ച ഇത്തരം വ്യക്തികളുടെ പ്രസംഗങ്ങളുടെ സമാഹാരമാണ് തൃശ്ശൂർ കറന്റ്ബുക്സ് പ്രസിദ്ധീകരിച്ചിരിക്കുന്നത്. വിവേകാനന്ദനും ലെനിനും മുസ്സോളിനിയും മുജിബുർ റഹ്മാനും ഇന്ദിരാഗാന്ധിയും റസ്സലും മഹാത്മാഗാന്ധിയും; അങ്ങിനെ നൂറോളം പ്രസംഗങ്ങൾ

*ഒരു നൂറ്റാണ്ടിനെ നിർമ്മിച്ച പ്രസംഗങ്ങൾ, കറന്റ് ബുക്സ്, തൃശ്ശൂർ, 125 രൂപ*



### സിനിമയെ സ്നേഹിക്കുന്ന കൃതി

ഇന്ത്യയിലെയും വിദേശത്തെയും ചലച്ചിത്രപ്രതിഭകളെയും അവരുടെ ചലച്ചിത്രത്തെയും വിശകലനം ചെയ്യുന്ന കൃതിയാണ് രാജനാരായണന്റേത്. ഈ കൃതി വായിക്കുന്നവർ ചലച്ചിത്രകലയെ കൂടുതൽ സ്നേഹിക്കും.

*സിനിമയുടെ ജാലം, ലേഖനങ്ങൾ, എം.സി.രാജനാരായണൻ, പാപ്പിയോൺ, കോഴിക്കോട്-2, 70 രൂപ*



### ലാവോത്സുവിന്റെ ചിന്തകൾ

ചൈനീസ് തത്വചിന്തകനായ ലാവോത്സു ദർശനങ്ങളിലൂടെയുള്ള സുഖകരമായ ഒരു യാത്ര. മാറ്റമില്ലാത്തതായി യാതൊന്നുമില്ലെന്ന് നീ അറിയുന്നുവെങ്കിൽ ഒന്നിലും ചാരിനിൽക്കാൻ നീ തുനിയുകയില്ലെന്ന് ലാവോത്സു.



*താവോ:ഗുരുവിന്റെ വഴി, ഫിലോസഫി, പരിഭാഷ: അഷിത, സൊർബ പബ്ലിക്കേഷൻസ്, അയിലൂർ, പാലക്കാട്, 50 രൂപ*

### അപൂർവ്വമായ കനി

പയ്യന്നൂരിലെ വെള്ളൂർ സ്കൂൾ ശതാബ്ദി സ്മാരക ഗ്രന്ഥമാണ് “കനി”. ഏറെ ആകർഷകമായി രൂപകൽപന ചെയ്തിരിക്കുന്ന “കനി”യുടെ എഡിറ്റർ ഇ.പി.രാജഗോപാലനാണ്. ബിജു കാഞ്ഞാങ്ങാടും, സോമൻ കടലൂരും, എ. ഇമ്പിച്ചിക്കോയയുമാണ് ചിത്രങ്ങൾ തയ്യാറാക്കിയിരിക്കുന്നത്. പ്രശസ്തരുടെ സ്കൂളോർമ്മകൾ തൊട്ട് കുട്ടികളുടെ എഴുത്തുകൾ വരെയുള്ള വൈവിധ്യം നിറഞ്ഞ രചനകളുടെ സമാഹാരമാണിത്. ഉള്ളടക്കവും രൂപവും സംവിധാനം ചെയ്തിരിക്കുന്നതിലെ ഔചിത്യവും കലാപരതയും തികച്ചും മാതൃകാപരം. ഒരു സ്കൂളിന്റെ ശതാബ്ദിയോടനുസരിച്ച് ഇത്രയും മനോഹരമായ ഒരു ഗ്രന്ഥം ഇതിനുമുമ്പ് പുറത്തിറങ്ങിയിരിക്കാൻ ഇടയില്ല.



*കനി, സ്മരണിക, എഡിറ്റർ: ഇ.പി.രാജഗോപാലൻ, വെള്ളൂർ എച്ച്. എസ്.സി. പയ്യന്നൂർ*



Printed & Published by Jaydev K.V., Design & Layout: Foreprint, Thalassery. Printed at Malabar Offsets Kozhikode, Clt. for Printima, Thalassery, Postal Address: Vaayana Monthly: P.B. No. 148, Thalassery- 670 101. Editor : Jaydev K.V., Managing Editor: Nasar Narippatta

